# ഗ്രഹശാന്തി.




പ്രസാധകന്മാർ:

പഞ്ചാംഗം പുസ്തകശാല, കുന്നംകുളം.

# ഗ്രഹശാന്തി.

ബ്രഹ്മശ്രീ

കാണിപ്പയ്യൂർ ശങ്കരൻ നമ്പൂതിരിപ്പാടവർകൾ

പരിശോധിച്ചത്.



പ്രസാധകന്മാർ:—

പഞ്ചാംഗം പുസ്തകശാല, കുന്നംകുളം.

കുന്നംകുളം പഞ്ചാംഗം പ്രസ്സിൽ അച്ചടിച്ചത്.

2-ാം പതിപ്പ് കോപ്പി 500.

1[illegible]




വില എഴുപത്തഞ്ചു നയാ[illegible]] [[illegible]] 75

## വിഷയവിവരം.







## ക്രമങ്ങൾ. ൧ ചമതകൾ.

അക്ശ്ച ഖദിരശ്ചൈവ മുദുംബരപലാശകൌ.
അപാമാർഗ്ഗ സ്തഥാശ്വത്ഥശമീദൂർവ്വാഃ കുശഃ ക്രമാൽ

### ൨ ഹവിസ്സ്.

ശുദ്ധാന്നം ഗുളമാജ്യാഢ്യം ക്ഷീരാജ്യം ക്ഷീരഭോജനം.
ദധ്യന്നം തിലമാഷാന്നം മാംസാന്നം ചിത്രയം ഭവേൽ.

### ൩ ഗ്രഹക്രമം.

ആദിത്യോംഗാരകഃ ശുക്രഃ സോമോ ബുധബൃഹസ്പതീ
മന്ദോ രാഹുശ്ച കേതുഃ സ്യു രിത്യേവം ക്രമശോ ഗ്രഹാഃ

### ൪ സ്ഥാനം.

മധ്യേ ദക്ഷിണതഃ പൂർവ്വേ ചാഗ്നാ വീശാന ഉത്തരേ
പശ്ചിമേ നിരൃതൌ വായാ വിത്യേവം ക്രമശോ ദിശഃ.

### ൫ പത്മം.

വൃത്തം ത്രികോണം പഞ്ചാശ്രം ചതുരശ്ര മിഷും തഥാ.
ദീർഘം ച ചതുരശ്രം ച ധനുഃ ശൂർപ്പം ധ്വജഃ ക്രമാൽ.

### ൬ നിറം.

ആദിത്യാംഗാരകൌ രക്തൌ, സിതൌ ശുക്രനിശാകരൌ
പീതൌ ബുധഗുരു ജ്ഞേയൌ, കൃഷ്ണാ മന്ദാഹികേതവഃ.

# പട്ടിക.

കൎമ്മികളുടെ സൌകൎയ്യത്തിന്നായി ഗ്രഹങ്ങളുടെ ക്രമവും, അതാതു ഗ്രഹങ്ങളുടെ ചമത, ഹവിസ്സ്, പത്മം, സ്ഥാനം, നിറം എന്നിതുകളുടെ ഒരു പട്ടിക താഴെ ചേൎക്കുന്നു.

| നമ്പ്ര്. | ചമതകൾ. | ഹവിസ്സുകൾ. | ഗ്രഹങ്ങൾ. | സ്ഥാനം. | പത്മം. | നിറം. |
|---|---|---|---|---|---|---|
| ൧ | എരുക്ക് | ശുദ്ധഹവിസ്സ് (നിവേദ്യം) | രവി | മദ്ധ്യം | വൃത്തം | ചുവപ്പ് |
| ൨ | കരിങ്ങാലി | ശൎക്കരയിട്ടതു | കുജൻ | തെക്ക് | ത്രികോണം | ചുവപ്പ് |
| ൩ | അത്തി | നൈ വീത്തിയ്തു | ശുക്രൻ | കിഴക്ക് | പഞ്ചാശ്രം | വെളുപ്പ് |
| ൪ | പ്ലാശ് | നെയ്യും പാലും ചേൎത്തു | ചന്ദ്രൻ | അഗ്നികോണ് | ചതുരശ്രം | വെളുപ്പ് |
| ൫ | കടലാടി | പാൽ വീത്തിയതു് | ബുധൻ | ഈശാനകോണ് | അസ്ത്രം | മഞ്ഞ (ഹരിതം നീലപീത മിശ്രം) |
| ൬ | അരയാൽ | തൈരു് ചേൎത്തു് | ഗുരു | വടക്ക് | ദീൎഘചതുരം | മഞ്ഞ |
| ൭ | വഹ്നി | എള്ളും ഉഴുന്നും ചേൎത്തു് | ശനി | പടിഞ്ഞാറു് | വില്ല് | കറുപ്പ് |
| ൮ | കറുക | മാസം ചേൎത്തു് * | രാഹു | നിരൃതികോണ് | മുറം | കറുപ്പ് |
| ൯ | കുശ | എല്ലാം ചേൎത്തു് | കേതു | വായുകോണ് | കൊടിമരം | കറുപ്പ് |

* ഉപ്പുപോലും ചേൎക്കാത്ത അടയുണ്ടാക്കി അതു നാളികേരപ്പാലിൽ നുറുക്കിയിട്ടതാണ് ഇവിടെ മാംസത്തിൻെറ സ്ഥാനത്തു വിധിച്ചിരിയ്ക്കുന്നതു്.

# പ്രസ്താവന.

ജാതകവശാൽ ആയുർബ്ബലം പോരാത്തവൎക്കും, രോഗം, മരണം മുതലായ അരിഷ്ടങ്ങാം അനുഭവിക്കേണ്ടി വന്നേക്കാവുന്ന കാലങ്ങളിലും അവയുടെ പരിഹാരത്തിന്നായി വൈദികച്ചടങ്ങുപ്രകാരമുള്ള വിധികളാണു ഗ്രഹശാന്തി എന്നു പറയുന്നതു്. ഇതു നവഗ്രഹങ്ങളെ ഉദ്ദേശിച്ചു ചെയ്യുന്ന ഹോമവും, പൂജയും, ബലിയും കൂടിയ ഒരു ക്രിയയാകുന്നു ഗ്രഹപ്പിഴകാം കാരണം ഉണ്ടായേക്കാവുന്ന അരിഷ്ടങ്ങളുടെ ശാന്തിക്കു് ഇത്രയും നല്ലതായ ഒരു വിധി വേറെയില്ല.



സാധാരണ വൈദികച്ചടങ്ങുകാം വളരെ വിസ്തരിച്ചു എഴുതീട്ടാണെങ്കിലും നിത്യാനുഷ്ഠാനങ്ങളിൽകൂടി കുറച്ചൊക്കെ പരിചയമുള്ള നമ്പൂതിരിമാൎക്കല്ലാതെ അതു വായിച്ചാൽ അതുപ്രകാരം അനുഷ്ഠിക്കത്തക്ക കഴിവുണ്ടായി എന്നു വരില്ല. ഈ ഗ്രഹശാന്തിയും ആ വിധത്തിൽ തന്നെയാണു ഗ്രന്ഥത്തിൽ എഴുതിയിരുന്നതു. പരിചയം കുറഞ്ഞവൎക്കുകൂടി ഈ പുസ്തകം കിട്ടിയാൽ ക്രിയ ചെയ്യാറാവണമെന്നു കരുതി ആവുംവിധം വിസ്തരിച്ചു് എഴുതിയാണു ഇതിൽ ചേൎത്തിരിക്കുന്നതു. അതിനാൽ ശാന്തിഹോമം ചെയ്യുവാൻ ആഗ്രഹിക്കുന്നവൎക്കു ഇതു കൂടുതൽ സൌകൎയ്യപ്രദമാകുമെന്നാണു വിശ്വാസം. ഈ പ്രസിദ്ധീകരണംകൊണ്ടു അതിൽ കൂടുതലായി ഒന്നും തന്നെ ഞാൻ ആശിച്ചിട്ടുമില്ല.

കാണിപ്പയ്യൂർ കുന്നംകുളം,
൨൨-൨-൧൧൨൨.

ശങ്കരൻ നമ്പൂതിരിപ്പാടു്.

# പത്മം.

## വടക്ക്.

കേതു ഗുരു ബുധൻ





ശനി





ശുക്രൻ





രാഹു കുജൻ ചന്ദ്രൻ

# ഗ്രഹശാന്തി.



## ൧.

## നാന്ദീമുഖം പുണ്യാഹം.

(ഒരുക്കേണ്ടും സാധനങ്ങൾ)

൧ രണ്ടു കിണ്ടി. ൨ ചന്ദനോദകം. ൩ പ്രണീതോദകം. ൪ വെളിച്ചെണ്ണവീത്തി തിരിയിട്ട നിലവിളക്ക്. ൫ ചന്ദനം. ൬ അക്ഷതം ൭ തുളസിപ്പൂവ്. ൮ ഒരുകന്നു ദർഭപ്പുല്ല്. ൯ ഗണപതിനിവേദ്യം. ൰ അഞ്ച് അവണപ്പലകകൾ. ൧൧ പുണ്യാഹച്ചൂർണ്ണങ്ങൾ. ൧൨ ഒരു ചെറിയ ഉരുളി. ൧൩ ചാണകം. ൧൪ ഉപസ്തരണം. ൧൫ പൂപ്പാലിക. ൧൬ ജലപാത്രം. ൧൭ സപാർണ്ണം.

കർമ്മി തയ്യാറാക്കേണ്ടതു.

൧ അഞ്ചു പവിത്രം. ൨ കുറുമ്പുല്ല്. ൩ കൂർച്ചം. ചാണകംകൂട്ടി മെഴുകി വടക്കഗ്രമായി കുറുമ്പുല്ലിട്ട് അതിന്മേൽ ചെറിയ ഉരുളിയും അതിൻെറ വടക്ക് പ്രണീതോദകവും കമുത്തി വെയ്ക്കുക. ഉരുളിയുടെ മീതെ തലയുള്ള ഒരു ദർഭപ്പുല്ലും വെയ്ക്കുക.

ക്രിയാ.

തറ്റുടുത്ത് കാൽകഴുകി വടക്കു നോക്കിയിരുന്ന് തുടന്നിരിക്കേണ്ടവരുണ്ടെങ്കിൽ തുടന്നിരുന്ന് പവിത്രമിട്ട്

(എ) തീൎത്ഥമുണ്ടാക്കി (ബി) ഗണപതി നിവേദിച്ച് (സി) നാന്ദീമുഖം ചെയ്ത് (ഡി) പുണ്യാഹം ചെയ്യുക.

## എ. തീൎത്ഥമുണ്ടാക്കുക.

വലത്തുകിണ്ടിയുടെ ചുവട്ടിൽ ചന്ദനം കൂട്ടി തളിച്ചു മെഴുകി ചന്ദനവും പൂവും അക്ഷതവുമിട്ട് കിണ്ടിവെച്ച് കിണ്ടിയിലും എല്ലാം ഇട്ട് വലത്തുകയ്യിന്റെ മോതിരവിരൽകൊണ്ടു വെള്ളം തൊട്ട് എടത്തുകയ്യ് മീതെയും വെച്ച് മന്ത്രം ചൊല്ലി ആവാഹിച്ച് പ്രോക്ഷിയ്ക്കുക. മന്ത്രം — ഇമാആപശ്ശിവാസ്സന്തു ശുദ്ധാശ്ശുദ്ധാശ്ച നിൎമ്മലാഃ. പാവനാശ്ശീതളാശ്ചൈവ പൂതാസ്സൂൎയ്യസ്യ രശ്മിഭിഃ. ഗംഗേ ച യമുനേ ചൈവ ഗോദാവരി സരസ്വതി. നൎമ്മദേ സിന്ധു കാവേരി ജലേസ്മിന്സന്നിധിം കുരു. ഗംഗാദ്യാസ്സൎവ്വതീൎത്ഥാ സ്സന്നിഹിതാ ഭവന്തു — വീണ്ടും രണ്ടുപ്രാവശ്യം — സന്നിഹിതാ ഭവന്തു. ഇങ്ങിനേയാണു തീൎത്ഥമുണ്ടാക്കുക.

## ബി. ഗണപതിനിവേദ്യം.

വിളക്കത്തു ഗണപതിനിവേദ്യം വെച്ച് ഉപസ്തരിച്ച് — ഗംഗണപതയേ നമഃ — എന്ന മൂലം കൊണ്ടു മൂമ്മൂന്നു ജല ഗന്ധ പുഷ്പങ്ങൾ അൎച്ചിക്കുക എടയിൽ ഓരോ ജലവും അൎച്ചിയ്ക്കണം. പിന്നെ മൂലംകൊണ്ടു ഒരു പൂവാരാധിച്ച് വലത്തുകിണ്ടിയിലെ വെള്ളം കയ്യിലെടുത്ത് ഭൂൎഭുവസ്സുവരോം — എന്നു ചൊല്ലി പരിഷേകം ചെയ്ത് അമൃതമെസി — എന്നു ചൊല്ലി മോതിരവിരൽകൊണ്ടു നി

വേദ്യം തൊട്ട് കൈകഴുകി — അമൃതോപസ്തരണമസി — എന്നു ചൊല്ലി കുടിയ്ക്കുനീർ വീഴ്ത്തി പ്രാണാഹുതികൾ ചെയ്യുക.

൧ ചെറുവിരലും മോതിരവിരലും പെരുവിരലും കൂട്ടി കാണിച്ച് — പ്രാണായ സ്വാഹാ ൨ അതുപോലെ മൂണ്ടാണിവിരലും നടുവിരലും പെരുവിരലും കൂട്ടി കാണിച്ച് — അപാനായ സ്വാഹാ ൩ മോതിരവിരലും നടുവിരലും പെരുവിരലും കൂട്ടിക്കാണിച്ച് — വ്യാനായ സ്വാഹാ ൪ ചെറുവിരലൊഴികെ ബാക്കി നാലുവിരലുകളും കൂട്ടി കാണിച്ച് — ഉദാനായ സ്വാഹാ ൫ അഞ്ചുവിരലും കൂട്ടി — സമാനായ സ്വാഹാ. പിന്നെ കൈകഴുകി ഒരു പൂവാരാധിച്ച് നാന്ദീമുഖം ചെയ്യുക. ഒടുവിൽ മൂലംകൊണ്ടു ഒരു പൂവും കൂടി ആരാധിച്ച് — അമൃതാപിധാനമസി — എന്നു ചൊല്ലി കുടിയ്ക്കുനീർ വീഴ്ത്തി വീണ്ടും ഒരു പൂവാരാധിയ്ക്കുക. ഗണപതിനിവേദ്യം ഇങ്ങനെയാകുന്നു.

പ്രാണാഹുതി.





## സി. നാന്ദീമുഖം.

ഉപസ്ഥാനം കഴിഞ്ഞു തറവട്ടത്ത് ഒരാളെ പലകമേലിരുത്തി എടുത്തു കിണ്ടികൊണ്ടു കയ്യിൽ വെള്ളവും

ചന്ദനവും, അതു കുറിയിടുവാൻ വലത്തുകിണ്ടിയിലെ വെള്ളവും, അതു കുറിയിട്ട് കൈകഴുകിയാൽ എല്ലാം കൂടി ചൂടുവാൻ പൂവും കൊടുക്കുക. പൂവുചൂടി കൈകഴുകിയാൽ ചന്ദനവും വെള്ളവും കൂടി ഒരു പൂവാരാധിച്ചു തൊഴുതു, ഇരിക്കുന്ന ആളുടെ കൈ തുടച്ചു ഒരു വെള്ളം കൊടുത്ത് ചന്ദനവും പൂവും പണവും വലത്തുകിണ്ടിയിലെ വെള്ളവും കൂട്ടിയെടുത്തു "അന്നുവരേയുള്ള സകല ദോഷങ്ങളുടേയും പരിഹാരാർത്ഥമായി പ്രായശ്ചിത്ത"മെന്നു സങ്കല്പിച്ചു-ഓം തത്സൽ-എന്നു ചൊല്ലി ദക്ഷിണയും ഒരു വെള്ളവും കൊടുത്തു എല്ലാം കൂട്ടി ഒന്നാരാധിച്ചു തൊഴുക. ഇങ്ങിനെ ഒരു പ്രാവശ്യവും കൂടി ചെയ്തു നാന്ദീമുഖം ചെയ്യുക

വയസ്സു കൂടിയ ആളെ ഇരുത്തി പ്രായശ്ചിത്തത്തിന്നു പറഞ്ഞപോലെ കയ്യിൽ വെള്ളം കൊടുക്കുക തുടങ്ങി എല്ലാം ചെയ്തു വിശ്വേദേവാർത്ഥം ചെയ്യുക. മന്ത്രത്തിന്നു ഭേദമുണ്ട് — നാന്ദീമുഖശ്രാദ്ധേ വിശ്വേഭ്യോദേവേഭ്യഃ ഇദം ഓം തത്സൽ - ഇതുപോലത്തന്നെ പിതൄർത്ഥം ചെയ്യുക. ഇതിന്നു ഗോത്രക്കാരെ അരുത്. മന്ത്രത്തിന്നു ഭേദമുണ്ട് — നാന്ദീമുഖശ്രാദ്ധേ പിതൃഭ്യഃ ഇദം ഓം തത്സൽ — സാധാരണ നാന്ദീമുഖം ഇങ്ങിനെയാകുന്നു. ഗ്രഹശാന്തിക്കു ഒരു പ്രായശ്ചിത്തവും, വിശ്വേദേവാർത്ഥം ഒരു നാന്ദീമുഖവും മാത്രം ചെയ്താൽ മതി എന്നു ഭേദം.

## ഡി. പുണ്യാഹം.

പിന്നെ കർമ്മി അടക്കം എല്ലാവരും കാൽകഴുകി ആചമിച്ചു യഥാക്രമം ഇരുന്നു ഇരിപ്പാൻ ഓരോ കടപ്പ

ല്ല് കൊടുത്തു എടത്തുകിണ്ടികൊണ്ടു ഓരോ വെള്ളവും പുല്ലും കൈകൊണ്ടു ഇരിക്കുന്നവരുടെ കയ്യിൽ ഈരണ്ടു പ്രാവശ്യം വലത്തുകിണ്ടിയിലെ വെള്ളം, ഈരണ്ടു ചന്ദനം, ഈരണ്ടു വെള്ളം, ഈരണ്ടു പൂവ്, ഈരണ്ടു വെള്ളം ഈരണ്ടു പ്രാവശ്യം അക്ഷതം, ഈരണ്ടു വെള്ളം ഓരോ ഫലം. (ചുണ്ടങ്ങ) ഓരോ വെള്ളം ഈ ക്രമത്തിൽ കൊടുത്തു കഴിഞ്ഞാൽ പുണ്യാഹം കൂട്ടുക.

തീൎത്ഥം തളിച്ചു ഉരുളിയുടെ മീതെ ഇരിക്കുന്ന പുല്ലു പൊട്ടിച്ചു പിന്നാക്കം കളഞ്ഞു കൈകഴുകി തന്നെ നോക്കി ഉരുളി മലൎത്തി പുല്ലിന്മേൽ വെച്ചു പൂവും ചന്ദനവും അക്ഷതവും കൂൎച്ചവും തീൎത്ഥവും കൂട്ടിയെടുത്തു കയ്യയത്തി മൂന്നു പ്രാവശ്യം ഉഴിഞ്ഞു ആകാശഗംഗയെ സ്മരിച്ചു ഉരുളിയിൽ വെക്കുക. എടത്തുകൈ വിടാതെ തീൎത്ഥജലം വീഴ്ത്തി കൈവിട്ട് ശുദ്ധജലം വീഴ്ത്തി സപൎണ്ണവും ഫലവുമിട്ട് പ്രണീതയെടുത്തു എടത്തുകിണ്ടിയിലെ വെള്ളംകൊണ്ടു പുറവും വലത്തുകിണ്ടിയിലെ വെള്ളം (തീൎത്ഥം) കൊണ്ടു അകവും കഴുകി ഉരുളിയിലിട്ട് ഉപരിദൎഭയും ഇട്ട് പൂജിച്ചു (പൂജിപ്പാൻ മന്ത്രം-ഗ്രഹദൈവതാഭ്യോനമഃ എന്നാവു) പൂവും ചന്ദനവും അക്ഷതവും വെള്ളവും കൂട്ടി അലങ്കരിക്കുക.

പിന്നെ ഗണപതിക്കു ഒരു പൂവാരാധിച്ചു പവിത്രം ഊരി ആത്മാരാധന ചെയ്യുക. (ചന്ദനം കുറിയിട്ട് കൈകഴുകി പൂവു ചൂടി കൈകഴുകുക) പിന്നെ എല്ലാവൎക്കും കലശത്തിന്നും (ഉരുളിയിലും) അവനവനും ഓരോ പൂവാരാധിച്ചു വന്ദിച്ചു വെള്ളവും പൂവും ചന്ദനവും അക്ഷ

തവും ചുണ്ടങ്ങയും എല്ലാം യഥാക്രമം എടുത്തു തീൎത്ഥവും കൂട്ടി എല്ലാവരും ഉരുളി പിടിച്ച് എടുത്ത് എഴുന്നേറ്റു നിന്ന് മന്ത്രം ചൊല്ലുക.

൧ കൎമ്മി—ഓം മനസ്സമാധീയതാം ൨ മറ്റെല്ലാവരും—സമാഹിതമനസസ്സ്മഃ ൩ എല്ലാവരും കൂടി—ശാന്തിരസ്തു ൪ പുഷ്ടിരസ്തു ൫ തുഷ്ടിരസ്തു ൬ അവിഘ്നമസ്തു ൭ ശിവം കൎമ്മാസ്തു ൮ കൎമ്മി ഓം ഗ്രഹദേവതാ പ്രീയന്താം ൯ മറ്റെല്ലാവരും അപ്രകാരം തന്നെ ചൊല്ലു. ൰ കൎമ്മി ഓം പുണ്യാഹം ഭവന്തോ ബ്രുവന്തു—എന്നു മൂന്നു പ്രാവശ്യം ൰൧ മറ്റുള്ളവർ — ഓം പുണ്യാഹം. എന്നു മൂന്നു പ്രാവശ്യം. ൰൨ കൎമ്മി—ഓം സ്വസ്തി ഭവന്തോ ബ്രുവന്തു—മൂന്നു പ്രാവശ്യം ൰൩ മറ്റുള്ളവർ—ഓം സ്വസ്തി—മൂന്നു പ്രാവശ്യം ൰൪ കൎമ്മി—ഓം ഋദ്ധിം ഭവന്തോ ബ്രുവന്തു മൂന്നു പ്രാവശ്യം ൰൫ മറ്റുള്ളവർ—ഓം ഋദ്ധ്യതാം—മൂന്നു പ്രാവശ്യം. ഇത്രയും ചൊല്ലിക്കഴിഞ്ഞാൽ എല്ലാവരും ഇരുന്നു ഉരുളി വെച്ചു പുണ്യാഹം ചൊല്ലി ഓരോ ഋക്കിങ്കലും തളിക്കണം.

## പുണ്യാഹമന്ത്രം.

൧ ദധിക്രാവ്ണ്ണോ അകാരിഷം ജിഷ്ണ്ണോരശ്വസ്യ വാജിനഃ ൨ സുരഭി നോ മുഖാകരൽ പ്രണആയൂംഷിതാരിഷൽ ൩ ആപോഹിഷ്ഠാ മയോഭുവ സ്താന ഊൎജ്ജേ ദധാതന ൪ മഹേ രണായ ചക്ഷസേ ൫ യോ വശ്ശിവതമോ രസ സ്തസ്യ ഭാജയതേഹനഃ ൬ ഉശതീരി വമാതരഃ ൭ തസ്മാ അരം ഗമാമ വോയസ്യക്ഷയായ ജിന്വഥ ൮ ആ

പോ ജനയഥാ ച നഃ ൯൯ അവതേ ഹേഡോ വരുണ ന മോഭിരവ യജ്ഞേഭി രീമഹേ ഹവിർഭിഃ ൱൦ ക്ഷയന്നസ്മ ഭ്യ മസുര പ്രചേതാ രാജന്നേനാംസി ശിശ്രഥ കൃതാനി ൱൧ ഉദുത്തമം വരുണ പാശ മസ്മ ദവാധമം വി മദ്ധ്യ മം ശ്രഥായ ൱൨ അഥാ വയമാദിത്യ വ്രതേ തവാനാ ഗസോ അദിതയേ സ്യാമ ൱൩ ഇമം മേ വരുണ ശ്രു ധീഹവ മദ്യാ ച മൃഡയ ൱൪ ത്വാമവസ്യുരാ ചകേ ൱൫ തത്വാ യാമി ബ്രഹ്മണാ വന്ദമാന സ്തദാ ശാസ്തേ യജമാനോ ഹവിർഭിഃ ൱൬ അഹേഡമാനോ വരുണേഹ ബോധ്യുരുശംസ മാ ന ആയുഃ പ്രമോഷീഃ ൱൭ ഹിരണ്യ വർണ്ണാഃ ശുചയഃ പാവകാ യാസു ജാതഃ കശ്യപോ യാസ്വി ന്ദ്രഃ ൱൮ അഗ്നിം യാ ഗർഭം ദധിരേ വിരൂപാ സ്താന ആപഃ ശം സ്യോനാ ഭവന്തു ൱൯ യാസാം രാജാ വരുണോ യാതി മദ്ധ്യേ സത്യാനൃതേ അവപശ്യൻ ജനാ നാം ൨൦ മധുശ്ചുതഃ ശുചയോ യാഃ പാവകാ സ്താന ആ പഃ ശം സ്യോനാ ഭവന്തു ൨൧ യാസാം ദേവാ ദിവി കൃണ്വന്തി ഭക്ഷം യാ അന്തരിക്ഷേ ബഹുധാ ഭവന്തി ൨൨ യാഃ പൃഥിവീം പയസോന്ദന്തി ശുക്രാ സ്താന ആ പഃ ശം സ്യോനാ ഭവന്തു ൨൩ ശിവേന മാ ചക്ഷു ഷാ പശ്യതാപഃ ശിവയാ തനുവോപസ്പൃശത ത്വ ചം മേ ൨൪ സർവ്വാം അഗ്നീം രപ്സുഷദോ ഹുവേ വോമയി വർച്ചോ ബല മോജോ നിധത്ത ൨൫ പവമാനഃ സുവ ർജ്ജനഃ പവിത്രേണ വിചർഷണിഃ ൨൬ യഃ പോതാസ പുനാതു മാ ൨൭ പുനന്തു മാ ദേവജനാഃ പുനന്തു മന വോ ധിയാ ൨൮ പുനന്തു വിശ്വ ആയവഃ ൨൯ ജാത

വേദഃ പവിത്രവൽ പവിത്രേണ പുനാഹി മാ ന്ത൦ ശു ക്രേണ ദേവ ദിദ്യദഗ്നേ ക്രത്വാ ക്രതൂം രനു ന്ത൧ യ ത്തേ പവിത്ര മർച്ചിഷ്യഗ്നേ വിതത മന്തരാ ന്ത൨ ബ്രഹ്മ തേന പുനിമഹേ ന്ത൩ ഉഭാഭ്യാം ദേവ സവിതഃ പവി ത്രേണ സവേന ച ന്ത൪ ഇദം ബ്രഹ്മ പുനീമഹേ ന്ത൫ വൈശ്വദേവി പുനതീ ദേവ്യാഗാദ്യസ്യൈ ബഹ്വീ സ്ത നവോ വീതപൃഷ്ഠാഃ ന്ത൬ തയാ മദന്തഃ സധമാദ്യേഷു വയം ന്ത൭ സ്യാമ പതയോ രയീണാം ന്ത൮ വൈശ്വാന രോ രശ്മിഭി ർമ്മാ പുനാതു വാതഃ പ്രാണേനേഷിരോ മ യോഭൂഃ ന്ത൯ ദ്യാവാപൃഥിവീ പയസാ പയോഭി ർഋതാ വരീ യജ്ഞിയേ മാ പുനീതാം ന്ത൰ ബൃഹത്ഭിഃ സ്സവിത സ്തൃഭി ർവ്വർഷിഷ്ഠൈ ർദ്ദേവ മന്മഭിഃ ൪൦ അഗ്നേ ദക്ഷൈഃ പുനാഹിമാ ൪൧ യേന ദേവാ അപുനത യേനാപോദിവ്യ ങ്കശഃ ൪൨ തേന ദിവ്യേന ബ്രഹ്മണേദം ബ്രഹ്മ പു നീമഹേ ൪൩ യഃ പാവമാനീ രദ്ധ്യേ ത്യൃഷിഭിഃ സംഭൃ തം രസം ൪൪ സർവ്വം സ പൂത മശ്നാതി സ്വദിതം മാതരിശ്വനാ ൪൫ പാവമാനീര്യോ അദ്ധ്യേത്യൃഷിഭിഃ സംഭൃതം രസം ൪൬ തസ്മൈ സരസ്വതീ ദുഹേ ക്ഷീരം സർപ്പി ർമ്മധൂദകം ൪൭ പാവമാനീഃ സ്വസ്ത്യയനീഃ സുദു ഘാ ഹി പയസ്വതീഃ ൪൮ ഋഷിഭിഃ സംഭൃതോ രസോ ബ്രാഹ്മണേ ഷ്വമൃതം ഹിതം ൪൯ പാവമാനീ ർദ്ദിശന്തു ന ഇമം ലോക മഥോ അമും ൫൦ കാമാൻ സമർദ്ധയന്തു നോ ദേവീ ർദ്ദേവൈഃ സമാഭൃതാഃ ൫൧ പാവമാനീഃ സ്വ സ്ത്യയനീഃ സുദുഘാ ഹി ഘൃതശ്ചുതഃ ൫൨ ഋഷിഭിഃ സം ഭൃതോ രസോ ബ്രാഹ്മണേഷ്വമൃതം ഹിതം ൫൩ യേന

ദേവാഃ പവിത്രേണാത്മാനം പുനതേ സദാ ഒര് തേന സഹസ്രധാരേണ പാവമാന്യഃ പുനന്തു മാ ഒഒ പ്രാജാപത്യം പവിത്രം ശതോദ്യാമം ഹിരൺമയം ഒന്റ തേന ബ്രഹ്മവിദോ വയം പൂതം ബ്രഹ്മ പുനീമഹേ ഒഠ ഇന്ദ്രസ്സുനീതി സഹമാ പുനാതു സോമസ്സ്വസ്ത്യാ വരുണസ്സമിച്യാ ഒപ യമോ രാജാ പ്രമൃണാഭിഃ പുനാതു മാ ജാതവേദാ മോജ്ജയന്ത്യാ പുനാതു ഓം ഭൂർഭുവസ്സുവഃ ഒൻ നവോനവോ ഭവതി ജായമാനോഹ്നാം കേതു രുഷസാ മേത്യഗ്രേ ന്ന ഭാഗം ദേവേഭ്യോ വിദധാത്യായൻ പ്ര ചന്ദ്രമാ സ്തിരതി ദീർഘ മായുഃ പിന്നെ രണ്ടു പ്രാവശ്യം തൂഷ്ണീയായിട്ടും തളിച്ച് പുല്ല് ഉരുളിയിൽ ഇടുക.

ഇങ്ങിനെ തളിച്ചുകഴിഞ്ഞാൽ കർമ്മി അവൎക്കെല്ലാം കയ്യിൽ ഓരോ പ്രാവശ്യം അക്ഷതം കൊടുത്ത് താനും അക്ഷതമെടുത്തു എല്ലാവരും മന്ത്രം ചൊല്ലി ഋക്കിൻെറ അവസാനത്തിൽ പുണ്യാഹം ഏററവനിൽ വിതരണം ചെയ്യുക. ശതഞ്ജീവശരദോ വൎദ്ധമാന ശ്ശതം ഹേമന്താഞ്ഛരതമു വസന്താൻ. ശത മിന്ദ്രാഗ്നീ സവിതാ ബൃഹസ്പതി ശ്ശതായുഷാ ഹവിഷേമം പുനൎദ്ദുഃ—പകുതി അക്ഷതം തലയിൽ ഇടുക—ആഹാർഷം ത്വാവിദം ത്വാ പുനരാഗാഃ പുനൎന്നവ സൎവ്വാംഗ സൎവ്വം തേ ചക്ഷുഃ സൎവ്വ മായുശ്ചതേവിദം ബാക്കി അക്ഷതവു മിടുക.

ആ പുണ്യാഹം കൊണ്ടു വേറെ എവിടേയെങ്കിലും തളിയ്ക്കുവാനുണ്ടെങ്കിൽ അതിൽനിന്നു കുറച്ചു വേറെ ഒരു പാത്രത്തിൽ എടുത്തുവെച്ച് ഉരുളിയിൽ ശുദ്ധജലം വീ

ഴ്ത്തി കൂൎച്ചം അഴിച്ചുകളഞ്ഞ് ഗണപതി വിടക്കുക. ഗ്രഹശാന്തിയ്ക്കു പത്മത്തിൽ പുണ്യാഹം തളിയ്ക്കേണ്ടതാകയാൽ അങ്ങിനെ എടുത്തുവെയ്ക്കണം.

ശുദ്ധപുണ്യാഹം എന്നും അരപ്പുണ്യാഹം എന്നും കൂടി പുണ്യാഹം മൂന്നു വിധത്തിലുണ്ടു. ഈ നാന്ദീമുഖം പുണ്യാഹത്തിൽ നിന്നു (വലിയ പുണ്യാഹം എന്നും പറയും) കുറച്ചു മാത്രമെ അവയ്ക്കു വ്യത്യാസമുള്ളു. ഇവിടെ അപ്രകൃതമാണെങ്കിലും മററു പല ക്രിയകൾക്കും അതുകൾ ആവശ്യമുള്ളവയാകയാൽ അവയുടെ സൌകര്യത്തിന്നുവേണ്ടി ആ രണ്ടു പുണ്യാഹങ്ങളേയും ഇവിടെ പറയുന്നതു യുക്തമാണെന്നു കരുതുന്നു.



## ശുദ്ധപുണ്യാഹം.

ഈ ക്രിയയ്ക്കു പ്രായശ്ചിത്തം നാന്ദീമുഖങ്ങൾ ഒഴിച്ചു ശേഷമെല്ലാം മുൻപറഞ്ഞതുപോലത്തന്നെയാകുന്നു. വേറെ വ്യത്യാസമൊന്നുമില്ല. ദേവത—പ്രജാപതിഃ പ്രീയതാം—എന്നാകുന്നു.

## അരപ്പുണ്യാഹം.

ഇതിന്നു ഒരുക്കി വടക്കു തിരിഞ്ഞിരുന്നു തുടന്നിരിയ്ക്കേണ്ടവരുണ്ടെങ്കിൽ തുടന്നിരുന്നാൽ തീൎത്ഥമുണ്ടാക്കി ഗണപതി നിവേദിച്ച് തററുടുത്ത് ഒരാളെ ഇരുത്തി അയാളുടെ കൈ തുടച്ചു പുല്ലും വെള്ളവും ചന്ദനവും പൂവും അക്ഷതവും ഫലവും (ചുണ്ടങ്ങയും) എടുത്തു തീൎത്ഥം കൂട്ടി അവന്റെ കയ്യിൽ കൊടുക്കണം. പിന്നെ ഒരു വെ

ള്ളവും കൊടുത്തു് അതാതു ദേവതയെക്കൊണ്ടു യഥാക്രമം പുണ്യാഹം കൂട്ടി, വെച്ചിരുന്നു, ഏതിനോ അതിന്നു തൂഷ്ണീയായി മൂന്നുവട്ടം തളിച്ചാൽ മതി. തീൎത്ഥം ഒഴിച്ചു് കൂൎച്ചം അഴിച്ചുകളഞ്ഞു ഗണപതി വിടക്കുക. തൂഷ്ണീയായി (മന്ത്രം കൂടാതെ) മൂന്നു പ്രാവശ്യം തളിക്കുകയും പതിവുണ്ടു്.



# പ്രസിദ്ധഹോമം.

## ൨.

(ഒരുക്കേണ്ടും സാധനങ്ങൾ)

പുണ്യാഹത്തിന്നു പറഞ്ഞ സാധനങ്ങൾക്കു പുറമെ ൧ പ്രോക്ഷണിസ്ഥാലി ൨ ആജ്യസ്ഥാലി ൩ സ്രുവം ൪ ജുഹു ൫ സമ്പാതത്തിന്നു ഒരു ചെറിയ ഓടം ൬ മേലോരി (പുലാവിന്റെയോ തെങ്ങിന്റെയോ അരയാലിന്റെയോ നറുങ്ങ് ൭ വിശ്രുപാള ൮ ഉദ്ദേശം ൩൦ പ്ലാശിൻ ചമത ൯ നാഴി പശുവിൻ നെയ്യ് ൧൦ അതാതു ഹോമത്തിന്നുള്ള പ്രത്യേക ഹവിസ്സുകൾ ൧൧ ഭാരതപ്പുഴയിലെ മണൽ അഥവാ തുളസിക്കടക്കലെ മണ്ണ്.

## പരികർമ്മി തയ്യാറാക്കേണ്ടതു.

൧ കുറുമ്പുല്ല് ൨ പതിനാറുപുല്ല് (പരിസ്തരണം) ൩ പത്തുപുല്ല് അഭിദ്യോതനം എന്ന പേർ (സ്രുക്സമ്മാർജ്ജനം) ൪ ഏഴുപുല്ല് ൫ മൂന്നു മടക്കിക്കെട്ടിയ പുല്ല് (അഭിദ്യോതനം) ൬ കൂർച്ചം ൭ കൂട്ടച്ചമത (ഒരു പടിമുഴം നീളത്തിൽ പതിനെട്ടും, തലയുള്ളതും നീളം കൂടിയതുമായ മൂന്നു പരിധിയും)

## ക്രിയാ.

തറ്റുടുത്തു കാൽകഴുകി ആചമിച്ചു കിഴക്കു തിരിഞ്ഞിരുന്നു കൈ കഴുകി പവിത്രമിട്ടു വലത്തു കിണ്ടിയിൽ

പൂവും ചന്ദനവും ഇട്ട് ആപ്യായിച്ചു പ്രോക്ഷിച്ച് പവിത്രം ഊരി ചാണകം കൂട്ടി വലത്തുകിണ്ടിയിലെ വെള്ളം കൂട്ടി ഒരു കോൽ ചതുരത്തിൽ മെഴുകി കൈ വിടാതെ ഒരു ശകലം വെച്ചു കൈ കഴുകി പവിത്രമിട്ട് ശകലമെടുത്ത് നടുക്കു കിഴക്കോട്ട് മൂന്നും തെക്കു കിഴക്കോട്ടുമൂന്നും വടക്കു കിഴക്കോട്ട് മൂന്നും കുത്തി ശകലം അവിടെത്തന്നെ വെച്ച് വലത്തുകിണ്ടിയിലെ വെള്ളം കൊണ്ടു കുത്തിയേടത്തു ഒരിക്കൽ തളിച്ചു ആ ശകലമെടുത്തു എടുത്തു കയ്യിൽ പിടിച്ചു വലത്തുകിണ്ടിയിലെ വെള്ളം കൊണ്ടു തളിച്ചു വലത്തുകയ്യിലാക്കി നിരൃതികോണിൽ കളഞ്ഞു കൈ കഴുകുക.

പിന്നെ മണൽ കയ്യിലെടുത്ത് നടുവിലിട്ട് മേൽപ്പട്ടു നീക്കി പ്രദക്ഷിണമായി കിഴ്പ്പോട്ട് പരത്തി കൈ കഴുകി വേറെ ഒരു ശകലമെടുത്തു നടുക്കു കിഴക്കോട്ടും, തെക്കു കിഴക്കോട്ടും, വടക്കു കിഴക്കോട്ടും, നടുക്കു വടക്കോട്ടും പടിഞ്ഞാറു വടക്കോട്ടും, കിഴക്കു വടക്കോട്ടും കീറി ഈശാനകോണിൽവെച്ചു തിയ്യു കൊണ്ടുവന്നാൽ ശകലം മുന്നെപ്പോലെ തളിച്ചു കളഞ്ഞു കൈകഴുകി പൂവും ചന്ദനവും വെള്ളവും കൂട്ടി കിഴക്കോട്ടാരാധിച്ച് തിയെടുത്തു—ഭൂർഭുവസ്സുവഃ-എന്നു വ്യാഹൃതി ചൊല്ലി തങ്കലേയ്ക്കിട്ട് എടുത്തു കയ്യു വിടാതെ വലത്തുകയ്യുകൊണ്ടു വടക്കുഭാഗത്തു കൂടെ മേലരികൂട്ടി കൈ വിട്ട് വിശിക്കത്തിച്ചു ജുഷ്ടോപസ്ഥാനം ചെയ്യുക

## ജുഷ്ടോപസ്ഥാനം.

തലയുള്ള ഒരു കുറുമ്പുല്ലുകൂട്ടി അട്ടകം പിടിച്ച് ജുഷ്ടോദമൂനാ അതിഥിർ രോണ ഇമന്നോ യജ്ഞ മുപയാഹി

വിദ്വാൻ വിശ്വാ അഗ്നേ അഭിയുഃജാ വിഹത്യാശ്രൂയ താമാഭരാ ഭോജനാനി-പുല്ലുതളിച്ചു കളഞ്ഞു കൈ കഴുകുക.

ഇങ്ങിനെ ജുഷ്ടോപസ്ഥാനം കഴിഞ്ഞാൽ ഈശാന കോണുമുതൽ ഈശാനകോണുവരെ പ്രദക്ഷിണമായി ഒന്നു തഃലോടി ഒന്നു വീളാക്കി പരിസ്തരിക്കുക. പതിനാറു പുല്ലെടുത്തു നന്നാലു പുല്ലുകൾ വടക്കു കിഴക്കോട്ടും, കിഴക്കും പടിഞ്ഞാറും വടക്കോട്ടും, തെക്കു കിഴക്കോട്ടും തലയായി ക്രമത്താലെ പരിസ്തരിച്ച് കിഴക്കാദിയായി തൊട്ടോപ്പിച്ച് കൈകഴുകി ഒന്നു വീളാകി പാതിക്കുക.

## പാതിക്കുക.

ഹോമത്തിന്നു വടക്കു മാണകം കൂട്ടി തളിച്ചു മെഴുകി സ്രുക്സമ്മാജനത്തിൽ (പാത്തു കെട്ടിയതിൽ) നിന്നു മൂന്നു പുല്ലെടുത്തു മെഴുകിയേടത്തു കിഴക്കു തലയായി വെച്ച് അതിന്മേൽ പാതിപ്പു. പ്രോക്ഷണിസ്ഥാലി, ആജ്യസ്ഥാലി, സ്രുവം, ജുഹൂ, സ്രുക്സമ്മാജ്ജനം, അഗ്നിഹോത്രനം, കൂട്ടച്ചമത, ഹവിസ്സ്, പ്രത്യേകം കറുമ്പുല്ലിന്മേൽ പ്രണിതാ ഇവ ഈരണ്ടുകൂട്ടി പാതിക്കുക. പിന്നെ പ്രോക്ഷണി സ്ഥാലി മുമ്പിൽവെച്ചു, സ്രുക്സമ്മാജ്ജനത്തിൽ നിന്നു രണ്ടു പുല്ലെടുത്തു മൊട്ടച്ചാൺനീളത്തിൽ അളന്നു മുറിച്ചെടുത്തു രണ്ടും എടത്തുകയ്യിൽ പിടിച്ചു കൈകഴുകി വലത്തു കിണ്ടിയിലെ വെള്ളം കൊണ്ടു കട തളിച്ച് കളഞ്ഞു കൈകഴുകി, തല തളിച്ച് മേല്പട്ടു മൂന്നു പ്രാവശ്യം ഉഴിഞ്ഞു നടുക്കു പവിത്രം കെട്ടി പ്രോക്ഷണിയിൽ വടക്കഗ്രമായി വെച്ച് വെള്ളം വീത്തി വിട്ടരിച്ച് പ്രോക്ഷണി

എടത്തുകയ്യിൽ വെച്ച് തുറക്കേണ്ടതു തുറന്നും അഴിക്കേണ്ടതു അഴിച്ചും മലൎത്തേണ്ടതു മലൎത്തിയും കൈകഴുകി പവിത്രത്തോടുകൂടി മൂന്നുപ്രാവശ്യം തളിച്ചു പ്രോക്ഷണി വടക്കവെക്കുക.

## പ്രണീത.

പ്രണീത മുമ്പിൽവെച്ചു ഈ പവിത്രം വടക്ക തലയായി അതിന്മേൽ വെച്ചു ഹോമത്തിന്നു തെക്കവശത്തു പലകമേൽ കുറുമ്പുല്ലിട്ടു കൂൎച്ച്ബ്രഹ്മനാണെങ്കിൽ കൂൎച്ചവും പൂവും ചന്ദനവും വെള്ളവും കൂട്ടി രണ്ടുകയ്യും കൂട്ടിയെടുത്തു അഗ്നിക്ക പ്രദക്ഷിണമായി കൊണ്ടുപോയി കിഴക്കഗ്രമായി പലകമേൽ വെച്ചു കൈവിടാതെ അപ്രദക്ഷിണമായി കൊണ്ടുപോന്നു തൊഴുതു ചൊല്ലുക. ഭൂൎഭ്ഭുവസ്സുവൎബ്രഹ്മൻ ബ്രഹ്മാസി. നമസ്തേ ബ്രഹ്മൻ ബ്രഹ്മണേ.

## ജീവബ്രഹ്മൻ.

ജീവബ്രഹ്മനാണെങ്കിൽ തററുടുത്തു കാൽകഴുകി ആചമിച്ചുവന്നാൽ അദ്ദേഹം ആ പലകമേൽനിന്നു ഒരു പുല്ലെടുത്തു പൊട്ടിച്ചുകളഞ്ഞാൽ കമ്മി കൈപിടിച്ചിരുത്തി കൈക്ക വെള്ളവും കൊടുക്കുക. അദ്ദേഹം പവിത്രമിട്ടിരിക്കുക. പിന്നെ പ്രണീതയിൽ മുക്കാൽ നിറയെ തീൎത്ഥം വീത്തി കുറുമ്പുല്ലോടുകൂടിയെടുത്തു എടത്തുകയ്യിൽ വെച്ചു കുറുമ്പുല്ലുകൊണ്ടും വലത്തുകയ്യുകൊണ്ടും കൂടി അടച്ച് മൂക്കോളം ഉയൎത്തി ബ്രഹ്മനെ നോക്കി പൃഥിവിയെ സ്മരിച്ച് അഗ്നിയെ കടാക്ഷിച്ച് വടക്ക പരിസ്തരണത്തിൻെറ

പുറത്തു അടുത്തു കിഴക്കോട്ടു മാററി മുൻപ്രകാരം പുല്ലിന്മേൽ വെച്ചു പുല്ലുകൊണ്ടടച്ചു പവിത്രമെടുത്തു ആജ്യസ്ഥാലി മുൻപിൽ വെച്ച് പവിത്രം അതിൽ വടക്കഗ്രമായി വെയ്ക്കുക. പിന്നെ ഹവിസ്സ പരിസ്തരണത്തിന്നകത്ത് നിരൃതികോണിൽ വെച്ച് ആജ്യസ്ഥാലിയിൽ നൈ വീത്തി, പരിസ്തരണത്തിന്നകത്തു പടിഞ്ഞാറു—വടക്കേ മൂലയിൽ മൂന്നു കനലു നീക്കി, ആജ്യസ്ഥാലി അതിന്മേൽ വെച്ച് മടക്കിക്കെട്ടിയ പുല്ലെടുത്തു കൊളുത്തി നെയ്യിൽ കാണിച്ച് കത്തിക്കെടുത്തി വെച്ചാൽ പത്തുകെട്ടിയ്യിൽ നിന്നു രണ്ടു പുല്ലെടുത്ത് നാലു വിരൽ നീളത്തിൽ അഗ്രം മുറിച്ച് കട തളിച്ചു കളഞ്ഞ് കൈകഴുകി തല തളിച്ചു മൂന്നുഴിഞ്ഞു വടക്കഗ്രമായി ആജ്യസ്ഥാലിയിൽ വെച്ച് മടക്കിക്കെട്ടിയതെടുത്ത് നെയ്യിന്നും ഹവിസ്സിന്നും മൂന്നു പ്രാവശ്യം പയ്യഗ്നിചെയ്ത് ആ പുല്ലു കെട്ടഴിച്ച് തീയിലിടുക. അതു കെട്ടു പോയെങ്കിൽ അഴിച്ചു തളിച്ചു തിയിലിടണം. പിന്നെ ആജ്യസ്ഥാലി നിരക്കി വടക്കേ പരിസ്തരണത്തിന്നു പുറത്തുവെച്ച് എടത്തുകയ്യു വിടാതെ വലത്തേക്കയ്യു കൊണ്ടു കണൽ ഹോമാഗ്നിയിൽ കൂട്ടി എടത്തുകൈ വിടാതെ വലത്തേക്കയ്യു കഴുകി ആജ്യസ്ഥാലി പരിസ്തരണത്തിൻെറ പടിഞ്ഞാറുവെച്ച് അടച്ച് നോക്കി വടക്കഗ്രമായിരിയ്ക്കുന്ന നടുപ്പവിത്രം എടുത്തു രണ്ടുകൈ കൊണ്ടും പിടിച്ച് കിഴക്കു-പടിഞ്ഞാറായി മൂന്നു പ്രാവശ്യം ഉഴച്ചരിച്ച് പവിത്രമഴിച്ച് കൈകഴുകി അതു തളിച്ചു തീയിലിട്ട് സ്രുവം തുടയ്ക്കുക.

സ്രുവം തുടയ്ക്കുക—സ്രുക്സ്സംമ്മാൎജ്ജനം.

സ്രുവവും ജുഹുവും വലത്തുകയ്യിലും, പത്തുകെട്ടിയതിൽ ശേഷമുള്ള മൂന്നു പുല്ല് എടത്തുകയ്യിലും പിടിച്ച് കമുത്തിക്കാച്ചി ജുഹു തെക്കെ പരിസ്തരണത്തിന്നു പുറത്തു ശകലത്തിന്മേൽ കിഴക്കോട്ടു തലയായി വെച്ചു സ്രുവവും പുല്ലും കൈ മാറിപ്പിടിച്ചു പുല്ലിന്റെ തലകൊണ്ടു സ്രുവത്തിന്റെ തലയ്ക്കിലും നടുക്കും കടയ്ക്കിലും ഓരോ പ്രാവശ്യം വലത്തുടേയും അതുപോലെ പുറത്തു എടത്തുടേയും തുടച്ച് (ര എന്നെഴുതി) സ്രുവം എടത്തുകയ്യിൽ പിടിച്ച് വലത്തുകൈകൊണ്ടു തളിച്ച് സ്രുവം വലത്തുകയ്യിലാക്കി കമുത്തിക്കാച്ചി ആജ്യസ്ഥാലിയിൽ വെയ്ക്കുക. പിന്നെ ജുഹു എടുത്തു ഇതുപോലെ തുടച്ചു ശകലത്തിന്മേൽവെച്ചു പുല്ലു കെട്ടഴിച്ചു തളിച്ചു തീയിലിടുക. ജുഹുവിന്നു പകരം മേക്ഷണമാണെങ്കിൽ അതിന്നും ഈ ക്രിയ ചെയ്യണം.

## പ്രതിഷ്ഠാഭിഘാരണം.

ഹവിസ്സിൽ ഒരു സ്രുവം നെയ്യുകോരി ഉപസ്തരിച്ചു രണ്ടു കൈകൊണ്ടും ഹവിസ്സെടുത്തു പരിസ്തരണത്തിന്നു വടക്കുപുറത്തു വെച്ചു കൈവിട്ടു വീണ്ടും എടുത്തു പരിസ്തരണത്തിന്നു തെക്കുപുറത്തു വെച്ചു എടത്തുകൈ വിടാതെ വലത്തുകൈകൊണ്ടു ഒരു സ്രുവം നെയ് കോരി ഉപസ്തരിച്ചു സ്രുവം വെച്ചു കയ്യെടുത്താൽ കൈ കഴുകുക.

## അന്വാരംഭം.

ഭാഗഭാക്കുകളുണ്ടെങ്കിൽ കൎമ്മിയുടെ വലത്തു പലക വെച്ചു പുല്ലുകൊണ്ടു തുടന്നിരുന്നു അഭിവാദ്യത്തിനധി

കാരികളാണെങ്കിൽ അഭിവാദ്യവും പ്രത്യഭിവാദനവും ക ഴിഞ്ഞതിന്നുശേഷം ഇരുത്തി പവിത്രാധികാരിയാണെ ങ്കിൽ കൈക്കു വെള്ളവും പവിത്രവും കൊടുക്കുക. അയാൾ പവിത്രമിട്ടിരിക്കുക.

## പരിധി വെക്കുക.

പരിധികളിൽ നീളം കൂടിയതു പടിഞ്ഞാറു വശത്ത് വടക്കഗ്രമായും, തെക്കുപുറത്തു പടിഞ്ഞാറെ പരിധിയു ടെ മുകളിൽക്കൂടി കിഴക്കഗ്രമായും, വടക്കുവശത്തു പടി ഞ്ഞാറേതിന്റെ ചുവട്ടിൽ കൂടി കിഴക്കഗ്രമായും പരിസ്ത രണത്തോടു ചേർത്തുവെച്ച്, പടിഞ്ഞാറേതും വടക്കേതും തെക്കേതും ക്രമത്താലേ തൊട്ട് ഉറപ്പിച്ചു കിഴക്കു ഒരു പൂവാരാധിച്ചു ആദിത്യൻ പരിധിയെന്നു സങ്കല്പിച്ചു വന്ദി ക്കുക.

## ഊർധ്വസമിത്ത്.

കൂട്ടച്ചമതയിൽ (പതിനെട്ടു കെട്ടിയതിൽ) നിന്നു രണ്ടു ചമതയെടുത്തു ഓരോന്നു ഓരോ കയ്യിൽ പിടിച്ചു പരിസ്തരണത്തിന്നകത്തു ഹോമാഗ്നിയ്ക്കിരുവശത്തും നില ത്തു കുത്തി അഗ്രങ്ങൾ തമ്മിൽ തൊടുവിച്ചു ഓരോന്നാ യി യഥാക്രമം ഹോമിക്കുക. പിന്നെ നെയ്യുടച്ചു ഒളാ കി ചന്ദനവും പൂവുമാരാധിച്ചു ഗണപതി നിഃവദിച്ച് ആത്മാരാധന ചെയ്തു ഗണപതിക്കും പരദേവതമാക്കും പൂവാരാധിച്ചു തുറന്നു വീശിക്കത്തിച്ചു മന്ത്രപരിഷേകം ചെയ്യുക

## മന്ത്രപരിഷേകം.

ഫ അദിതേനമന്യസ്വ—എന്നു തെക്കപുറത്തു കിഴക്കോട്ടും വ അനുമതേനമന്യസ്വ—എന്നു പടിഞ്ഞാറവശത്തു വടക്കോട്ടും ന സരസ്വതേനമന്യസ്വ—എന്നു വടക്കവശത്തു കിഴക്കോട്ടും ര ദേവ സവിതഃ പ്രസുവ—എന്നു ഈശാനകോണുമുതൽ വലത്തുടെ ഈശാനകോണുവരേയും തീൎത്ഥം കയ്യിലെടുത്തു പരിസ്തരണങ്ങളോടു ചേൎത്തു മന്ത്രപരിഷേകം ചെയ്യുക. പിന്നെ ചമതകൾ പതിനഞ്ചും എടുത്തു എടത്തെക്കയ്യിൽ പിടിച്ച് വലത്തുകൈകൊണ്ടു ഒരു സ്രുവം നൈ കോരി നടുക്കും തലക്കലും കടക്കലും ചുററും പ്രദക്ഷിണമായി ഓരോന്നും, കട മുതൽ തലവരെ നീളത്തിൽ ഒന്നും ഉപസ്തരിച്ച് ഒരു പ്രണവം സ്മരിച്ചു—സ്വാഹാ—എന്നു ചൊല്ലി കത്തുന്ന തീയിൽ ഹോമിച്ചു വടക്കോട്ടു നിരത്തി കൈ നനച്ചു ആഘാരങ്ങൾ ചെയ്യുക.

## ആഘാരങ്ങൾ.

സ്രുവംകൊണ്ടു നൈകോരി വടക്കേ പരിധിയുടെ പടിഞ്ഞാറേ അററം മുതൽ—പ്രജാപതയേ—എന്നു പള്ളക്കെ ചൊല്ലി—സ്വാഹാ—എന്നു ഒറക്കെയും ചൊല്ലി അഗ്നിമൂല വരേയും, അതു പോലെ തെക്കേ പരിധിയുടെ പടിഞ്ഞാറേ അററം മുതൽ—ഇന്ദ്രായ—എന്നു പതുക്കേയും—സ്വാഹാ—എന്നു ഒറക്കേയുംചൊല്ലി ഈശാനകോണുവരേയും ധാരമുറിയാതെ ഹോമിച്ച് ചക്ഷുഷി ചെയ്യുക.

## ചക്ഷുഷി.

അഗ്നിയുടെ വടക്ക — അഗ്നയേസ്വാഹാ — എന്നും, തെക്ക് — സോമായ സ്വാഹാ — എന്നും ഹോമിച്ച് അഗ്നിമുഖം ചെയ്യുക.

## ൧൨ അഗ്നിമുഖം.

൧ യുക്തോ വഹ ജാതവേദഃ പുരസ്താദഗ്നേ വിദ്ധികൎമ്മ ക്രിയമാണം യഥേദം. ത്വം ഭിഷഗ്ഭേഷജസ്യാസി കൎത്താ ത്വയാ ഗാ അശ്വാൻ പുരുഷാന്ത്സനേമ സ്വാഹാ.

൨ ചതസ്രആശാഃ പ്രചരന്ത്വഗ്നയ ഇമം നോ യജ്ഞം നയതു പ്രജാനൻ. ഘൃതം പിന്വന്നജരം സുവീരം ബ്രഹ്മ സമിത്ഭവത്യാഹുതിനാം ൧ സ്വാഹാ.

൩ ആ നോ ഭദ്രാഃ ക്രതവോ യന്തു വിശ്വതോ ദബ്ധാസോ അപരിതാസ ഉത്ഭിദഃ. ദേവാ നോ യഥാ സദമിദ്വൃധേ അസ ന്ന പ്രായുവോ രക്ഷിതാരോ ദിവേദിവേ സ്വാഹാ.

൪ വിരൂപാക്ഷ മാ വിബാധിഷ്ഠാ മാ വിബാധ വിബാധിഥാഃ. നിരൃത്യൈ ത്വാ പുത്രമാഹുഃ സനഃ കൎമ്മാണി സാധയ സ്വാഹാ.

൫ വിരൂപാക്ഷ മഹം യജേ നിജംഘം ശബലോദരം. യോമായം പരിബാധതേ ശ്രിയൈ പുഷ്പേ ച ചനിത്യദാ തസ്മൈ സ്വാഹാ.

ന്ന യാ തിരശ്ചീ നിപദ്യസെഹം വിധരണീ ഇതി താം ത്വാ ഘൃതസ്യ ധാരയാഗ്നൌ സംരാധനി യജേ സ്വാഹാ.

൭ സംരാധന്യൈ ദേവ്യൈ സ്വാഹാ.

൮ പ്രസാധന്യൈ ദേവ്യൈ സ്വാഹാ.

൯ ഭൂ സ്വാഹാ.

൧൦ ഭുവ സ്വാഹാ.

൧൧ സുവ സ്വാഹാ.

൧൨ ഭൂർഭുവ സ്സുവ സ്വാഹാ.

ഇങ്ങിനെ അഗ്നിമുഖം കഴിഞ്ഞാൽ അതാതു ഹോമത്തിന്നു വിധിച്ചിട്ടുള്ള പ്രധാനങ്ങൾ ഹോമിയ്ക്കുക.

## പ്രധാനം.

ജൂഹു എടുത്ത് എടത്തുകയ്യിൽ പിടിച്ച് കിഴക്കും പടിഞ്ഞാറും ഒരു സ്രുവംകൊണ്ടു ഉപസ്തരിച്ച് കൈ നനച്ച് ഹവിസ്സിൻെറ കിഴക്കഭാഗത്തുനിന്നു ആദ്യമായും പടിഞ്ഞാറുഭാഗത്തുനിന്നു പിന്നേയും ഓരോ മുഷ്ടിപ്രമാണം ഹവിസ്സെടുത്ത് ഉരുട്ടി ജൂഹുവിൽ യഥാക്രമം വെച്ച് ഒരു സ്രുവം നെയ്യ കോരി രണ്ടു ഉരുളയിന്മേലും ഒരു സ്രുവം നെയ്യ ഹവിസ്സിലും വീത്തി ഒരു സ്രുവം നെയ്യ അഗ്നിയിൽ ഹോമിച്ച് സ്രുവം വെച്ച് ജൂഹു വലത്തുകയ്യിലാക്കി എടത്തുകയ്യ് ഹൃദയത്തിൽ വെച്ച് അതാതു ക്രിയകളുടെ മന്ത്രങ്ങൾ ചൊല്ലി ഹോമിച്ച് ജൂഹു എടത്തുകയ്യിൽ പിടിച്ച് ഒരു സ്രുവം നെയ്യ (ഉപരിഷ്ടാദ്ധോമം-പരിഹോമം) ഹോമിച്ച് മുഷ്ടിഹസ്തത്താൽ മാറു തൊട്ട്

അതാതു മന്ത്രം ചൊല്ലി ഉദ്ദേശത്യാഗം ചെയ്തു് സ്രുവം കൊണ്ടു അതാതു ക്രിയയ്ക്കു പറഞ്ഞിരിയ്ക്കുന്ന ആജ്യാഹുതികൾ ചെയ്തു് സ്വിഷ്ടകൃത്തു ചെയ്യുക.

## സ്വിഷ്ടകൃത്തു്.

ജുഹു എടത്തുകയ്യിൽ പിടിച്ചു് അതിൽ വടക്കു് ഉപസ്തരിച്ചു് കൈ കഴുകി ഹവിസ്സിന്റെ വടക്കുഭാഗത്തു നിന്നു പകുത്തേക്കാൾ വലുപ്പമുള്ളതായി ഒരു ഉരുളയെടുത്തു് ജുഹുവിൽ വെച്ചു് (അവദിച്ചു്) രണ്ടു പ്രാവശ്യം ഉപസ്തരിച്ചു് (ദ്വിരഭിഘാരണം ചെയ്തു്) അഗ്നിയുടെ ഈശാനകോണിൽ ഒരു സ്രുവം ഉപസ്തരിച്ചു് ജുഹു വലത്തു കയ്യിലാക്കി മുൻപറഞ്ഞ പ്രകാരം മന്ത്രം ചൊല്ലി ഹോമിയ്ക്കുക. മന്ത്രം—ഹവ്യവാഹമഭിമാതിഷാഹം രക്ഷോഹണം പൃതനാസു ജിഷ്ണും. ജ്യോതിഷ്മന്തം ദീദ്യതം പുരന്ധിമഗ്നിം സ്വിഷ്ടകൃതമാഹുവേമ. സ്വിഷ്ടമഗ്നേ അഭിതൽ പൃണാഹി. വിശ്വാ ദേവ പൃതനാ അഭിഷ്യ. ഉരും നഃ പന്ഥാം പ്രദിശന്വിഭാഹി ജ്യോതിഷ്മദ്ധേഹ്യജരം ന ആയുഃ സ്വാഹാ. ഇങ്ങിനെ ഈശാനകോണിൽ പരിഹോമം ചെയ്തു്—അഗ്നയേ സ്വിഷ്ടകൃതേ ഇദം ന മമ—എന്നു് ഉദ്ദേശത്യാഗം ചെയ്തു് സ്രുവം വെച്ചു് ജുഹു വലത്തുകയ്യിലാക്കി അതിൽ തീൎത്ഥം ഒഴിച്ചു് തെക്കേ പരിസ്തരണത്തിനകത്തുടെ കിഴക്കോട്ടു വീത്തി ജുഹു എടത്തുകിണ്ടികൊണ്ടു കഴുകി കമുത്തിക്കാച്ചി നീർ വീത്തി വടക്കേ പരിസ്തരണത്തിന്നു പുറത്തു ശകലത്തിന്മേൽ വെച്ചു് ഹവിസ്സും എടുത്തു് അവിടെ വെച്ചു് കൈ

നനച്ച് അനയാജം എടുത്ത് തീയിലിടുക. പിന്നെ പ്ലും തളിച്ച് തീയിലിട്ട് കൈ നനച്ച് സ്രുവം എടുത്ത് നൈ കോരി ൧൩ ചിത്തഞ്ചാദി ഹോമിയ്ക്കുക.

## ൧൩ ചിത്തഞ്ചാദി.

൧ ചിത്തഞ്ച സ്വാഹാ.

൨ ചിത്തിശ്ച സ്വാഹാ.

൩ ആകൂതഞ്ച സ്വാഹാ.

൪ ആകൂതിശ്ച സ്വാഹാ.

൫ വിജ്ഞാതം ച സ്വാഹാ.

൬ വിജ്ഞാനം ച സ്വാഹാ.

൭ മനശ്ച സ്വാഹാ.

൮ ശക്വരീശ്ച സ്വാഹാ.

൯ ദർശശ്ച സ്വാഹാ.

൧൦ പൂർണ്ണമാസശ്ച സ്വാഹാ.

൧൧ ബൃഹച്ച സ്വാഹാ

൧൨ രഥന്തരം ച സ്വാഹാ.

൧൩ പ്രജാപതി ജ്ജയാ നിന്ദ്രായ വൃഷ്ണേ പ്രായച്ഛദുഗ്രഃ പൃതനാജ്യേഷു. തസ്മൈ വിശഃ സമനമന്ത സർവ്വാഃ സ ഉഗ്രഃ സഹി ഹവ്യോ ബഭൂവ സ്വാഹാ.

## ൧൪ അഭ്യാതനങ്ങൾ.

൧ അഗ്നി ർഭൂതാനാ മധിപതിഃ സമാ വത്വ സ്വാഹാ.

൨. ഇന്ദ്രോ ജ്യേഷ്ഠാനാ മധിപതിഃ സമാ വത്വ സ്വാഹാ.

൩. യമഃ പൃഥിവ്യാ അധിപതിഃ സമാ വതു സ്വാഹാ.

൪. വായു രന്തരിക്ഷസ്യാധിപതിഃ സമാ വതു സ്വാഹാ.

൫ സൂൎയ്യോ ദിവോധിപതിഃ സമാ വതു സ്വാഹാ.

൬ ചന്ദ്രമാ നക്ഷത്രാണാം മധിപതിഃ സമാ വതു സ്വാഹാ.

൭ ബൃഹസ്പതി ർബ്രഹ്മണോധിപതിഃ സമാ വതു സ്വാഹാ.

൮ മിത്രഃ സത്യാനാ മധിപതിഃ സമാ വതു സ്വാഹാ.

൯ വരുണോപാ മധിപതിഃ സമാ വതു സ്വാഹാ

൧൦ സമുദ്രഃ സ്രോത്യാനാ മധിപതിഃ സമാ വതു സ്വാഹാ.

൧൧ അന്നം സാമ്രാജ്യാനാ മധിപതി തന്മാ വതു സ്വാഹാ.

൧൨ സോമ ഓഷധീനാ മധിപതിഃ സമാ വതു സ്വാഹാ

൧൩ സവിതാ പ്രസവാനാ മധിപതിഃ സമാ വതു സ്വാഹാ.

൧൪ രുദ്രഃ പശൂനാ മധിപതിഃ സമാ വതു സ്വാഹാ.

സ്രുവം ആജ്യസ്ഥാലിയിൽ വെച്ചു കൈ കഴുകി സ്രു വം എടുത്തു്

൫ ത്വഷ്ടാ രൂപാണാ മധിപതിഃ സമാ വതു സ്വാഹാ.

൬ വിഷ്ണുഃ പൎവ്വതാനാ മധിപതിഃ സമാ വതു സ്വാഹാ.

൭ മരുതോ ഗണാനാ മധിപതയ സ്തേ മാവന്തു സ്വാഹാ.

മൂന്നാൽ എടത്തിട്ട് എടത്തുകാൽ അകത്താക്കിയിരുന്ന്.

൮ പിതരഃ പിതാമഹാഃ പരേവരേ തതാ സ്തതാ മഹാ ഇഹ മാവത.

അസ്മിൻ ബ്രഹ്മന്നസ്മിൻ ക്ഷത്രേ സ്യാ മാശിഷ്യ സ്യാം പുരോധായാ മസ്മിൻ കൎമ്മ ന്നസ്യാം ദേവഹൂത്യാം സ്വാഹാ

പിന്നെ വലത്തിട്ട് വലത്തുകാൽ അകത്താക്കിയിരുന്ന് കൈനനച്ച് ൧൨ രാഷ്ട്രഭൃത്തുകൾ ചെയ്യുക.

## ൧൨ രാഷ്ട്രഭൃത്തുകൾ.

൧ ഋതാഷാ ഡൃതധാമാഗ്നി ൎഗ്ഗന്ധൎവ്വ സ്തസ്യൌഷധയോഫ്സരസ ഊൎജ്ജാ നാമ. സഇദം ബ്രഹ്മ ക്ഷത്രം പാതു താഇദം ബ്രഹ്മ ക്ഷത്രം പാന്തു തസ്മൈ സ്വാഹാ; താഭ്യഃ സ്വാഹാ.

കുറിപ്പ്—ഈ രാഷ്ട്രഭൃത്തുകൾ ൧൨—ൽ ൭—ാമത്തേതും ൧൨—ാമത്തേതും കഴികെ ബാക്കി പത്തിന്നും മേല്പറഞ്ഞ ൧—ാമത്തെ മന്ത്രത്തിൻെറ ഉത്തരഭാഗമായ —സഇദം ബ്രഹ്മക്ഷത്രം പാതു താഇദം ബ്രഹ്മക്ഷത്രം

പാന്തു തസ്മൈസ്വാഹാ; താഭ്യഃ സ്വാഹാ—എന്നു കൂടി ചൊല്ലണം.

൨ സംഹിതോ വിശ്വസാ മാസൂര്യോ ഗന്ധർവ്വസ്തസ്യമരീചയോഽപ്സരസ ആയുവോ നാമ = സജ്ഞം.

൩ സുഷുമ്നഃ സൂര്യരശ്മി ശ്ചന്ദ്രമാ ഗന്ധർവ്വ സ്തസ്യ നക്ഷത്രാണ്യപ്സരസോ ഭേകുരയോ നാമ = സജ്ഞം.

൪ ഭുജ്യുഃ സുപർണ്ണോ യജ്ഞോ ഗന്ധർവ്വ സ്തസ്യ ദക്ഷിണാ അപ്സരസ സ്തവാ നാമ = സജ്ഞം.

൫ പ്രജാപതി ർവ്വിശ്വകർമ്മാ മനോഗന്ധർവ്വ സ്തസ്യർക്സാമാന്യപ്സരസോ വഹ്നയോ നാമ = സജ്ഞം.

൬ ഇഷിരോ വിശ്വവ്യചാ വാതോ ഗന്ധർവ്വസ്തസ്യാപോഽപ്സരസോ മുദാ നാമ = സജ്ഞം.

൭ ഭുവനസ്യ പതേ യസ്യ തഉപരി ഗൃഹാ ഇഹ ച. സനോ രാസ്വാജ്യാനിം രായസ്പോഷം സുവീര്യം സംവത്സരീണാം — സ്വസ്തിം — സ്വാഹാ.

൮ പരമേഷ്ഠ്യധിപതി ർമ്മൃത്യു ർഗ്ഗന്ധർവ്വ സ്തസ്യ വിശ്വമപ്സരസോ ഭുവോ നാമ = സജ്ഞം.

൯ സുക്ഷിതിഃ സുഭൂതി ർഭദ്രകൃത് സുവർവ്വാൻ പർജ്ജന്യോ ഗന്ധർവ്വ സ്തസ്യ വിദ്യുതോഽപ്സരസോ രുചോ നാമ= സജ്ഞം.

൧൦ ദൂരേഹേതി രമൃഡയോ മൃത്യു ർഗ്ഗന്ധർവ്വ സ്തസ്യ പ്രജാ അപ്സരസോ ഭീരുവോ നാമ = സജ്ഞം

൧൧ ചാരുഃ കൃപണകാശി കാമോ ഗന്ധർവ്വ സ്തസ്യാധയോഽപ്സരസഃ ശോചയന്തിർന്നാമ = സജ്ഞം.



൰൨ സനോ ഭുവനസ്യ പതേ യസ്യത ഉപരിഗൃഹാ ഇഹച. ഉരു ബ്രഹ്മണേസ്മൈ ക്ഷത്രായ മഹി ശർമ്മയച്ഛ സ്വാഹാ.

ഈ രാഷ്ട്രഭൃത്തുകൾ കഴിഞ്ഞാൽ ൰൩ അമാത്യാഹുതികൾ ചെയ്യുക.

൰൩ അമത്യാഹുതികൾ.

൧ യദ്ദേവാ ദേവഹേഡനം ദേവാസശ്ചകൃമാ വയം. ആദിത്യാ സ്തസ്മാന്മാ മുഞ്ചതർത്തസ്യർത്തേന മാമൃത സ്വാഹാ.

൨ ദേവാ ജീവനകാമ്യാ യദ്വാചാനൃത മൂദിമ. അഗ്നിർമ്മാ തസ്മാ ദേനസോ ഗാർഹപത്യഃ പ്രമുഞ്ചതു ദുരിതായാനി ചകൃമ കരോതു മാമനേനസം ✓ സ്വാഹാ.

കുറിപ്പ്:—മേല്പറഞ്ഞ ൨-ാം നമ്പ്രിലെ ഉത്തരഭാഗമായ—അഗ്നിർമ്മാ തസ്മാ ദേനസോ ഗാർഹപത്യഃ പ്രമുഞ്ചതു ദുരിതായാനി ചകൃമ കരോതുമാ മനേനസം ✓ സ്വാഹാ—എന്നമന്ത്രം ഇതിലെ ൬—൭—൮—൯—൰൧—൰൨ എന്നീ മന്ത്രങ്ങളിലും കൂട്ടിച്ചൊല്ലേണ്ടതാകുന്നു.

൩ ഋതേന ദ്യാവാപൃഥിവീ ഋതേന ത്വം സരസ്വതി ഋതാ ന്മാ മുഞ്ചതാം ✓ ഹസോ യദന്യകൃത മാരിമ സ്വാഹാ.

൪ സജാതശംസാ ദുതവാജാമിശംസാ ജ്യായസഃ ശംസാ ദുതവാ കനീയസഃ. അനാജ്ഞാതം ദേവകൃതം യദേന സ്തസ്മാ ത്വ മസ്മാഞ്ജാതവേദോ മുമുഗ്ധി സ്വാഹാ.

൫ യദ്വാചാ യന്മനസാ ബാഹുഭ്യാ മൂരുഭ്യാ മഷ്ഠീവത്ഭ്യാം ശിശ്നൈര്യദനൃതം ചകൃമാ വയം = അഗ്നിർമ്മാ.

൯ യദ്ധസ്താഭ്യാം ചകര കിൽബിഷാണ്യക്ഷാണാം വഗ്നു മുപജിഘ്നമാനഃ. ഉഗ്രേ പശ്യാ ച രാഷ്ട്രഭൃച്ചതാ ന്യ ഫ്സരസാവനുദത്താ മൃണാനി സ്വാഹാ.

൧ അദീവ്യന്നൃണം യദഹം ചകാര യദ്വാ ദാസ്യൻ സൻഞ്ജഗാരാജനേഭ്യഃ = അഗ്നിർമ്മാ.

൨ യന്മയി മാതാ ഗർഭേ സത്യേനശ്ചകാര യൽപിതാ = അഗ്നിർമ്മാ.

൩ യദാ പിപേഷ മാതരം പിതരം പുത്രഃ പ്രമുദി തോധയൻ. അഹിംസിതൌ പിതരൌ മയാ തത്തദഗ്നേ അനൃണോ ഭവാമി സ്വാഹാ.

൧൦ യദന്തരിക്ഷം പൃഥിവീ മുതദ്യാം യന്മാതരം പിതരം വാജിഹിംസിമ = അഗ്നിർമ്മാ.

൧൧ യദാശസാ നിശസാ യൽ പരാശസാ യദേന ശ്ച കൃമാ നൂതനം യൽ പുരാണം = അഗ്നിർമ്മാ.

൧൨ അതിക്രാമാമി ദുരിതം യദേനോ ജഹാമി രി പ്രം പരമേ സധസ്ഥേ യത്ര യന്തി സുകൃതോ നാപി ദു ഷ്കൃത സ്തമാരോഹാമി സുകൃതാം നു ലോകം — സ്വാഹാ.

൧൩ ത്രിതേ ദേവാ അമൃജതൈതദേന സ്ത്രിത ഏ ത ന്മനുഷ്യേഷു മാ മൃജേ. തതോമാ യദി കിഞ്ചിദാനശേ = അഗ്നിർമ്മാ.

൧൪ ദിവി ജാതാ അഫ്സു ജാതാ യാ ജാതാ ഓഷ ധീഭ്യഃ. അഥോ യാ അഗ്നിജാ ആപ സ്താ നഃ ശുന്ധന്തു ശുന്ധനീ സ്വാഹാ.

൧൫ യദാപോ നക്തം ദുരിതം ചരാമ യദ്വാ ദിവാ നൂതനം യൽ പുരാണം. ഹിരണ്യവർണ്ണാ സ്തത ഉൽപുനി തന സ്വാഹാ.

൧൫ ഇമം മേ വരുണ ശ്രുധീ ഹവ മദ്യാ ച മൃഡയ. ത്വാ മവസ്യു രാചകേ സ്വാഹാ.

൧൬ തത്വാ യാമി ബ്രഹ്മണാ വന്ദമാന സ്തദാശാസ്തേ യജമാനോ ഹവിർഭിഃ. അഹേഡമാനോ വരുണേഹബോ ധ്യുരുശംസ മാ ന ആയുഃ പ്ര മോഷീ സ്വാഹാ.

൧൭ ത്വം നോ അഗ്നേ വരുണസ്യ വിദ്വാൻ ദേവസ്യ ഹേഡോവ യാസിസീഷ്ഠാഃ. യജിഷ്ഠോ വഹ്നിതമഃ ശോശുചാനോ വിശ്വാ ദ്വേഷാംസി പ്ര മുമുഗ്ധ്യസ്മത് സ്വാഹാ

൧൮ സ ത്വം നോ അഗ്നേവമോ ഭവോതീ നേദിഷ്ഠോ അസ്യാ ഉഷസോവ്യുഷ്ടൗ. അവ യക്ഷ്വ നോ വരുണം രരാണോ വീഹി മൃഡീകം സുഹവോന ഏഹി സ്വാഹാ.

൧൯ ത്വമഗ്നേ അയാസ്യയാസ നമസാ ഹിതഃ. അയാസൻ ഹവ്യ മൂഹിഷേ യാനോ ധേഹി ഭേഷജം സ്വാഹാ.

൨൦ മന്ത്രം പത്തുക്കയും, സ്വാഹാ എന്നു ഒറക്കയും ചൊല്ലി ഹോമിക്കുക. പ്രജാപതേ ന ത്വദേതാ ന്യന്യോ വിശ്വാ ജാതാനി പരി താ ബഭൂവ യൽകാമാ സ്തേ ജുഹുമ സ്തന്നോ അസ്തു വയം സ്യാമ പതയോരയീണാം സ്വാഹാ.

൨൧ മനോ ജ്യോതി ജ്ജുഷതാ മാജ്യം വിച്ഛിന്നം യജ്ഞം സമിമം ദധാതു. യാ ഇഷ്ടാ ഉഷസോ നിമ്രുചശ്ച താഃ സന്ദധാമി ഹവിഷാ ഘൃതേന സ്വാഹാ.

൨൨ അയാ ശ്ചാഗ്നേ രനഭിശസ്തി ശ്ച സത്യ മിത്വ മയാ അസി. അയസാ മനസാ ധൃതോയസാ ഹവ്യ മൂഹി

ഷേയാ നോ ധേഹി ഭേഷജ ം സ്വാഹാ

൨൪ യദസ്മിൻ കമ്മണ്യന്തരഗാ മമന്ത്രതഃ കമ്മതോ വാ. അനയാഹുത്യാ തച്ഛ മയാമി സവ്വം തൃപ്യന്തു ദേവാ അവസന്താം ഘൃതേന സ്വാഹാ.

൨൫ സ്വസ്തിന ഇന്ദ്രോ വൃദ്ധശ്രവാ സ്വസ്തിനഃ പൂഷാവിശ്വവേദാഃ. സ്വസ്തിനസ്താർക്ഷ്യോ അരിഷ്ടനേമി സ്വസ്തിനോ ബൃഹസ്പതി ർദ്ധാതു സ്വാഹാ

൨൬ യന്മ ആത്മനോ മിന്ദാഭൂ ദഗ്നിസ്തൽ പുനരാഹാജ്ജാതവേദാ വി ച ഷ്ണി സ്വാഹാ.

൨൭ പുനരഗ്നി ശ്ചക്ഷു രദാൽ പുനരിന്ദ്രോ ബൃഹസ്പതിഃ. പുനമ്മേ അശ്വിനാ യുവം ചക്ഷു രാധത്ത മക്ഷ്യോ സ്വാഹാ.

൨൮ ഭൂസ്വാഹാ.

൨൯ ഭുവസ്വാഹാ.

൩൦ സുവസ്വാഹാ.

൩൧ ഭൂർഭുവസ്സുവ സ്വാഹാ.

൩൨ ആഭി ർഗ്ഗീർഭി ര്യദതോന ഊനമാപ്യായയ ഹരിവോ വദ്ധമാനഃ. യദാ സ്തോതൃഭ്യോ മഹി ഗോത്രാരുജാസി ഭൂയിഷ്ഠഭാജോ അധ തേ സ്യാമ സ്വാഹാ.

൩൩ അനാജ്ഞാതം യദാ ജ്ഞാതം യജ്ഞസ്യ ക്രിയതേ മിഥു. അഗ്നേ തദസ്യ കൽപയ ത്വം ഹി വേത്ഥയഥാതഥം ം സ്വാഹാ

൩൪ പുരുഷസമ്മിതോ യജ്ഞോ യജ്ഞഃ പുരുഷസമ്മിതഃ. അഗ്നേ തദസ്യ കൽപയ ത്വം ഹി വേത്ഥയഥാ തഥം ം സ്വാഹാ.

൩൫ യൽ പാകത്രാ മനസാ ദീനദക്ഷാ ന യജ്ഞസ്യ മന്വതേ മൎത്താസഃ. അഗ്നിഷ്ട ദ്ധോതാ ക്രതുവി ദ്വിജാനൻ യജിഷ്ഠോ ദേവാംഋതുശോ യജാതി സ്വാഹാ.

൩൬ യദസ്യ കൎമ്മണോത്യരീരിചം. യദ്വാ ന്യൂനമിഹാകരം. അഗ്നിഷ്ടൽ സ്വിഷ്ടകൃ ദ്വിദ്വാനത്സൎവ്വം സ്വിഷ്ടം സുഹുതം കരോതു മേ. അഗ്നയേ സ്വിഷ്ടകൃതേ സുഹുതഹുത ആഹുതീനാം. കാമാനാം സമൎദ്ധയിത്രേ സ്വാഹാ.

ഇപ്രകാരം ആജ്യാഹുതികൾ കഴിഞ്ഞാൽ ഓരോ സ്രുവം നെയ്യുകൊണ്ടു ക്രമത്താലെ പടിഞ്ഞാറും തെക്കും വടക്കും ഉള്ള പരിധികൾ നനച്ച് സ്രുവം വെച്ച് പരിസ്തരണപ്പുല്ലുകൾ കിഴക്കാദിയായി വലത്തൂടെ മുമ്മൂന്നു പുല്ലെടുത്ത് ഒരുമിച്ച് തലയും നടുവു കടയും ആജ്യസ്ഥാലിയിൽ മുക്കി ഒരു പുല്ല് എടത്തുകയ്യിൽ പിടിച്ച് മററു പുല്ലുകൾ നടു കത്തിച്ച് മടക്കിയിട്ടാൽ മറേറ പുല്ലും നടു കത്തിച്ച് ഇട്ട് കിഴക്കോട്ടു തള്ളി കൈകഴുകി പടിഞ്ഞാറെ പരിധി ഒററയ്ക്കും തെക്കേതും വടക്കേതും യഥാക്രമം രണ്ടു കൈകൊണ്ടുമെടുത്ത് വലത്തുകയ്യിലാക്കി തീയിലിട്ടാൽ സംസ്രാവം വാക്കുക.

## സംസ്രാവം വാക്കുക.

സ്രുവം എടുത്ത് ആജ്യസ്ഥാലിയിലെ ദൎഭാഗ്രങ്ങൾ അതിൽ വടക്കു തല വരുമാറാക്കി വെച്ച് ആജ്യസ്ഥാലി എടത്തേക്കയ്യിലെടുത്ത് ആ നെയ്യ് ഈ പുല്ലിൽ കൂടി അഗ്നിയിൽ ധാരമുറിയാതെ വീത്തി ദൎഭാഗ്രവും തീയിലിട്ടാൽ ആജ്യസ്ഥാലിയും സ്രുവവും ഹോമത്തിന്നു വടക്കു

വെച്ച് മുൻപറഞ്ഞപ്രകാരം മന്ത്രപരിഷേകം ചെയ്യണം. മന്ത്രം ഫ അദിതേനുമന്യസ്ഥാഃ വ. അനുമതേനുമന്യസ്ഥാഃ ന. സരസ്വതേനുമന്യസ്ഥാഃ ര് ദേവസവിതഃ പ്രാസാവീഃ. ഒന്നുകൂടി വീളാകുക.

മന്ത്രപരിഷേകം കഴിഞ്ഞാൽ ചന്ദനവും പൂവുമാരാധിച്ച് കുറുമ്പുല്ലെടുത്ത് കത്തിച്ച് പവിത്രം ഊരി താൻ ഭസ്മം കുറിയിട്ട് തുടന്നിരിക്കുന്നവരുണ്ടെങ്കിൽ അവക്കും കൊടുത്ത് കൈകഴുകി പവിത്രമിട്ട് പുല്ല് തിയിലിട്ടാൽ കൈ നനച്ച് പ്രണീത പുല്ലോടുകൂടി മുമ്പിലെടുത്തുവെച്ച് തിൎത്ഥം വീത്തി നിറച്ച് അടച്ചിരിക്കുന്ന കുറുമ്പുല്ലും കൂട്ടി ആപ്യായിച്ച് കിഴക്കാദി നാലു ദിക്കിലും മുകളിലും ഈ രണ്ടു പ്രാവശ്യം മാൎജ്ജിച്ച് തന്നെ നോക്കി കുടുത്തുക. പിന്നെ മലത്തി പുല്ലുകൊണ്ടു ആ തീൎത്ഥം പ്രണീതയിലാക്കി അഗ്രംകൊണ്ടു പ്രണീതസ്ഥാനത്തും ബ്രഹ്മനും തനിയ്ക്കും തുടന്നിരിയ്ക്കുന്നവരുണ്ടെങ്കിൽ അവക്കും തളിച്ച് ജീവബ്രഹ്മനാണെങ്കിൽ പണംതതാടുകൂടി ദക്ഷിണയും ചെയ്ത് കയ്യുപിടിച്ച് എഴുന്നേല്പിയ്ക്കുക. കൂൎച്ചബ്രഹ്മനാണെങ്കിൽ പൂവും ചന്ദനവും അക്ഷതവും തീൎത്ഥവും കൂട്ടിയെടുത്ത് —ഓം തത്സൽ എന്ന് ദക്ഷിണചെയ്ത് കൂൎച്ചം അഴിയ്ക്കുക.

അഗ്നി കാച്ചേണ്ടതാണെങ്കിൽ യഥാവിധി കാച്ചുക. കാച്ചേണ്ടതല്ലെങ്കിൽ ഗണപതി വിടുത്ത് ലോകാഗ്നിയാക്കുക. മേലേറി തീയിലിട്ട് മേല്പട്ട് വീശി വന്ദിയ്ക്കണം. കൎമ്മാവസാനത്തിൽ ആചാൎയ്യദക്ഷിണയും ഭഗവൽസ്മരണയും ചെയ്യേണ്ടതാകുന്നു.

---

# ഗ്രഹശാന്തി



## ൩

### ഒരുക്കേണ്ടും സാധനങ്ങൾ.

പുണ്യാഹത്തിന്നും പ്രസിദ്ധഹോമത്തിന്നും പറഞ്ഞതിന്നു പുറമെ ൧ എരിക്ക് ൨ കരിഞ്ഞാലി ൩ അത്തി ൪ പ്ലാശ് ൫ കടലാടി ൬ അരയാൽ ൭ വഹ്നി ൮ കറുക ൯ കുശ കടയോടു കൂടിയതു് ഇവ മുപ്പതുവീതം ൧൦ ആറൊ ഏഴൊ ഇടങ്ങഴി ഒണക്കല്ലരി ൧൧ രണ്ടു റാത്തൽ ശക്കരെ ൧൨ ഒരിടങ്ങഴി പശുവിൻനെയ്യ് ൧൩ ഒരിടങ്ങഴി പശുവിൻ പാൽ ൧൪ നാഴി തൈര് ൧൫ ഒഴക്കെള്ള് ൧൬ ഒഴക്ക ഉഴുന്ന് ൧൭ വെളുപ്പ് ചുവപ്പ് മഞ്ഞ കറുപ്പ് എന്നീ നിറങ്ങളിലുള്ള പൂക്കൾ നാഴി വീതം ൧൮ കൊടിവിളക്ക് ൧൯ ധൂപക്കുറ്റി ൨൦ നാലു നിലവിളക്ക് ൨൧ ധൂപക്കൂട്ട് ൨൨ കോടി എണവസ്ത്രം രണ്ടു് (നന്നാലുമുണ്ടുകൂടിയതാണ് ഒരു എണ വസ്ത്രം)

ഇതിന്നു പുറമെ കർമ്മി ൧ പരികർമ്മി ൧ നാന്ദീമുഖം ൨ ബ്രഹ്മൻ ൧ കാൽ കഴുകിച്ചു ഊട്ടുവാൻ ൧൦ ഇങ്ങിനെ ൧൫ ബ്രാഹ്മണരെ ക്ഷണിക്കുകയും അവൎക്കു വേണ്ടതായ ഭക്ഷണത്തിന്നു വിഭവസഹിതം ഏൎപ്പാടാക്കുകയും വേണം.

### പരികർമ്മി തയ്യാറാക്കേണ്ടതു്.

൧ മുൻപറഞ്ഞ ഒൻപതു കൂട്ടം ചമതയും ഒരോചാൺ നിളത്തിൽ മുറിച്ചു ഓരോന്നും ഇരുപത്തെട്ടു് വീതം തയ്യാ

ാക്കി കെട്ടിവെക്കുക. കറുക മാത്രം മുമ്മൂന്നു കൂടി കെട്ടിയതായിരിക്കണം.

## ഹവിസ്സുകൾ.

൧ ശുദ്ധഹവിസ്സ് (നിവേദ്യം) ൨ ശക്കരയിട്ടതു് ൩ നെയ്യ വീത്തിയതു് ൪ പാലും നെയ്യും ചേൎത്തതു് ൫ പാലു വീത്തിയതു് ൬ തൈരുചേൎത്തതു് ൭ എള്ളും ഉഴുന്നും ഇട്ടതു് ൮ മാംസം ചേൎത്തതു് (ഇവിടെ മാംസത്തിന്റെ സ്ഥാനത്തു ഒന്നും ചേക്കാത്ത (ഉപ്പുപോലും ചേക്കാത്ത) അടയുണ്ടാക്കി നാളികേരപ്പാലിൽ അതു നറുക്കിയിട്ടതാണു് )

ഹോമസ്ഥാനത്തിന്റെ കിഴക്കവശത്തു ചാണകം കൂട്ടി മെഴുകി ചിത്രത്തിൽ കാണിച്ചപ്രകാരം നവഖണ്ഡമായി പത്മമിട്ടു് കുറുമ്പുല്ലുമിട്ടു് അക്ഷതം വിതറി നാലു നിലവിളക്കു വെളിച്ചെണ്ണ വീത്തി അയ്യഞ്ചു തിരിയിട്ടു് കത്തിച്ചു നാലു മൂലയിലും വെക്കുക.

## ക്രിയാ.

കോടി എണവസ്ത്രം തറ്റുടുത്തു് ഉത്തരീയവുമിട്ടു് തുടൎന്നിരുന്നു രണ്ടു നാന്ദിമുഖവും പുണ്യാഹവും ചെയ്തു് പ്രസിദ്ധഹോമം ചെയ്യുക. പുണ്യാഹത്തിന്നു ദേവത ഗ്രഹദേവതാഭ്യോ നമഃ

ചാതിക്കുമ്പോൾ മുൻപറഞ്ഞ ഒമ്പതുകൂട്ടം ചമതകളും ഒൻപതുകൂട്ടം ഹവിസ്സുകളും ക്രമത്താലെ പുല്ലിന്മേൽ വെച്ചു ഈരണ്ടീതയായി ചാതിയ്ക്കണം. ജീവബ്രഹ്മനെ 'ഇരുത്തി പ്രതിഷ്ഠാഭിഘാരണം (പയ്യഗ്നിക്കു് ഒൻപതു് ഹവിസ്സുകളും ചമതകളും പരിസ്തരണത്തിന്നകത്തു് വെക്കണം. പ്രതിഷ്ഠാഭിഘാരണങ്ങളും വെവ്വേറെ വേണം) കഴിഞ്ഞാൽ

തുടന്നിരുത്തി അഗ്നിമുഖം ചെയ്യുക. പിന്നെ ഒൻപതു ഗ്രഹങ്ങൾക്കും ക്രമത്താലെ ചമതയെടുത്തു കാരാന്നായി അതാതിന്റെ മന്ത്രം ചൊല്ലി ൨ൻ വിതം ഹോമിക്കുക. കടയും തലയും ആജ്യസ്ഥാലിയിലെ നെയ്യിൽ മുക്കിയാണു് ഹോമിക്കേണ്ടതു്.

## ചമത

൧ ആദിത്യനു എരുക്കു്—ആ സത്യേന രജസാ വത്തമാനോ നിവേശയന്നമൃതം മത്ത്യഞ്ച. ഹിരണ്യയേന സവിതാ രഥേനാ ദേവോയാതി ഭുവനാ വിപശ്യന്ന് സ്വാഹാ.

൨ കുജനു കരിങ്ങാലി—അഗ്നിർമ്മൂർദ്ധാ ദിവഃ കകൽപതിഃ പൃഥിവ്യാ അയം. അപാം രേതാംസി ജിന്വതി സ്വാഹാ.

൩ ശുക്രനു അത്തിച്ചമത—പ്രവഃ ശുക്രായ ഭാനവേ ഭരദ്ധ്വം ഹവ്യം മതിം ചാഗ്നയേ സുപൂതം. യോദൈവ്യാനിമാനുഷാ ജനൂം ഷ്യന്തർവിശ്വാനി വിദ്മനാ ജിഗാതിസ്വാഹാ.

൪ ചന്ദ്രനു് പ്ലാശ്—ആ പ്യായസ്വ സമേതു തേ വിശ്വതഃ സോമ വൃഷ്ണിയം. ഭവാവാജസ്യ സംഗഥേ സ്വാഹാ.

൫ ബുധനു കടലാടി—ഉൽബുധ്യസ്വാഗ്നേ പ്രതിജാഗൃഹ്യേന മിഷ്ടാപൂർത്തേ സംസൃജേഥാമയം ച. പുനഃ കൃണ്വം സ്ത്വാ പിതരം യുവാനമന്വാതാംസീ ത്വയിതന്തുമേതം സ്വാഹാ.

൫ വ്യാഴത്തിന്നു അരയാൽ—ബൃഹസ്പതേ അതിയ ദര്യോ അഹാദ്ദ്യമദ്വിഭാതി ക്രതുമജ്ജനേഷു. യദ്ദീദയച്ഛവ സത്ത പ്രജാത തദസ്മാസു ദ്രവിണം ധേഹി ചിത്രം സ്വാഹാ.

൬ ശനിക്കു വഹ്നി—ശംനോദേവീരഭിഷ്ടയ ആപോ ഭവന്തു പീതയെ. ശം യോരഭി സ്രവന്തുനഃ സ്വാഹാ.

൭ രാഹുവിന്നു കറുക—കയാ നശ്ചിത്ര ആ ഭുവ ദൂതീ സദാവൃധഃ സഖാ. കയാ ശചിഷ്ഠയാ വൃതാ സ്വാഹാ.

൮ കേതുവിന്നു കുശ—കേതും കൃണ്വന്നകേതവേ പേശോ മര്യാ അപേശസേ. സമുഷിത്ഭിരജായഥാ സ്വാഹാ.

## ഹവിസ്സ്.

പിന്നെ ഈ മന്ത്രങ്ങളെക്കൊണ്ടുതന്നെ അതാതു ഗ്രഹങ്ങൾക്കു അതാതു ഹവിസ്സിൽനിന്നു പ്രസിദ്ധഹോമത്തിൽ പറഞ്ഞപ്രകാരം ഇരുപത്തെട്ടുവീതം പകൎന്നു ഹോമിക്കണം. ആദിത്യന്റെ ഹവിസ്സിൽനിന്നു ആദ്യത്തേതിന്നുമാത്രം കിഴക്കുനിന്നും പകൎന്നു എടുക്കണം. ആദിത്യന്നുതന്നെ രണ്ടാമത്തേ ഹോമം മുതല്ക്കു മറ്റു ഗ്രഹങ്ങൾക്കു ആദ്യം മുതല്ക്കു തന്നേയും പടിഞ്ഞാറുനിന്നും കിഴക്കുനിന്നുമാണ് പകൎന്നതിന്നു ഹവിസ്സെടുക്കേണ്ടതു. മന്ത്രങ്ങൾ ചമത ഹോമിച്ചതു തന്നെയാണെങ്കിലും അതു കൾ ആവൎത്തിച്ചു ചൊല്ലണം. അതു താഴെ ചേൎക്കുന്നു

൧ ആദിത്യന്നു ശുദ്ധഹവിസ്സ് ആ സത്യേന രജസാ വൎത്തമാനോനിവേശയന്നമൃതം മൎത്ത്യഞ്ച. ഹിരണ്യയേ

ന സവിതാ രഥേനാദേവോയാതി ഭുവനാ വിപശ്യാ മാ സത്യേന രജസാ വൎത്തമാനോനിവേശയ ന്നമൃതം മൎത്ത്യ ഞ്ച ഹിരണ്യയേന സവിതാ രഥേനാ ദേവോയാതി ഭുവ നാ വിപശ്യ നഥ്സ്വാഹാ ഉപരിഷ്ടാദ്ധോമവും ചെയ്ത് ആദിത്യായ ഇദം ന മമ. [എല്ലാ പക്ഷം കഴിഞ്ഞാലും ഉ പരിഷ്ടാത്തുഃവണം) ആവൎത്തിച്ചു ചൊല്ലുക ഇങ്ങിനെയാ കുന്നു. ഒൻപതു ഗ്രഹങ്ങൾക്കും ഇരുപത്തെട്ടു വീതം പക്ഷ ങ്ങൾ അതാതു ഹവിസ്സിൽനിന്നു അതാതു മന്ത്രം ഇങ്ങി നെ ആവൎത്തിച്ചു ചൊല്ലി ഹോമിക്കണം.

൨. കുജന്നു ശൎക്കരയിട്ടത്—അഗ്നിൎമ്മൂൎദ്ധാ ദിവഃ ക കുൽ പതിഃ പൃഥിവ്യാ അയം അപാം രേതാംസി ജിന്വ തോമഗ്നിൎമ്മൂൎദ്ധാ ദിവഃ കകുൽ പതിഃ പൃഥിവ്യാ അയം അപാം രേതാംസി ജിന്വതി സ്വാഹാ. അംഗാരകായ ഇ ദം ന മമ.

൩. ശുക്രന്നു നൈ വിൎത്തിസ്ത്—പ്ര വഃ ശുക്രായ ഭാനവേ ഭരധ്വം ഹവ്യം മതിം ചാഗ്നയേ സുപൂതം. യൊ ദൈവ്യാനി മാനുഷാ ജനൂം ഷ്യന്തൎവ്വിശ്വാനി വിദ്മ നാ ജിഗാതോംപ്രവഃ ശുക്രായ ഭാനവേ ഭരധ്വം ഹവ്യം മതിം ചാഗ്നയേ സുപൂതം. യൊ ദൈവ്യാനി മാനുഷാ ജ നൂം ഷ്യന്ത ൎവ്വിശ്വാനി വിദ്മനാ ജിഗാതി സ്വാഹാ. ശു ക്രായ ഇദം ന മമ

൪. ചന്ദ്രന്നു നെയ്യും പാലും ചേൎത്തു—ആപ്യായ സ്വ സമേതു തേ വിശ്വതഃ സോമ വൃഷ്ണിയം. ഭവാവാജ സ്യ സംഗഥേമാ പ്യായസ്വ സമേതു തേ വിശ്വതഃ

സോമ വൃഷ്ണിയം. ഭവാ വാജസ്യ സംഗഥേ സ്വാഹാ. സോമായണ്ഡം ന മമ.

൫ ബുധനു പാൽ വീത്തിയതു — ഉൽബുധ്യസ്വാഗ്നേ പ്രതി ജാഗൃഹ്യേന മിഷ്ടാപൂത്തേ സംസൃജേഥാ മയംച. പുനഃ കൃണ്വം — സ്ത്വാ പിതരം യുവാനമനാതാംസീ ത്വയി തന്തുമേ തോ മുൽബുധ്യ സ്വാഗ്നേപ്രതിജാഗൃഹ്യേന മിഷ്ടാപൂത്തേ സംസൃജേഥാമയം ച. പുനഃ കൃണ്വം — സ്ത്വാ പിതരം യുവാനമനാതാം സി ത്വയി തന്തുമേതം — സ്വാഹാ. ബുധായ ഇദം ന മമ.

൬ വ്യാഴത്തിന്നു തൈര് ചേത്തതു് — ബൃഹസ്പതേ അതി യദര്യോ അർഹാ ദ്യുമ ദ്വിഭാതി ക്രതുമജ്ജനേഷു. യൽ ദീദയച്ഛവസത്ത്പ്രജാത തദസ്മാസു ദ്രവിണം ധേഹി ചിത്രോം ബൃഹസ്പതേ അതി യദര്യോ അർഹാ ദ്യുമ ദ്വിഭാതി ക്രതുമജ്ജനേഷു. യൽ ദീദയച്ഛവസത്ത്പ്രജാത തദസ്മാസു ദ്രവിണം ധേഹി ചിത്രം — സ്വാഹാ ബൃഹസ്പതയേ ഇദം ന മമ.

൭ ശനിയ്ക്കു് എള്ളും ഉഴുന്നും ചേത്തതു — ശം നോ ദേവീരഭിഷ്ടയ ആപോ ഭവന്തു പീതയേ ശം യോ രഭി സ്രവന്തു നോം ശം നോ ദേവീരഭിഷ്ടയ ആപോ ഭവന്തു പീതയേ. ശം യോ രഭി സ്രവന്തു നഃ സ്വാഹാ ശനൈശ്ചരായ ഇദം ന മമ.

൮ രാഹുവിന്നു മാംസാന്നം — കയാ നശ്ചിത്ര ആ ഭുവദൂതീ സദാവൃധഃ സഖാ. കയാ ശചിഷ്ഠയാ വൃതോം കയാ നശ്ചിത്ര ആ ഭുവദൂതീ സദാവൃധഃ സഖാ. കയാ ശചിഷ്ഠയാ വൃതാ സ്വാഹാ. രാഹവേ ഇദം ന മമ.

ൻ കേതുവിന്ന എല്ലാം ചേൎത്തു—കേതും കൃണ്വന്നകേതവേ പേശോ മൎയ്യാ അപേശസേ. സ മുഷത്ഭി രജായഥാഃ കേതും കൃണ്വന്നകേതവേ പേശോ മൎയ്യാ അപേശസേ. സ മുഷത്ഭി രജായഥാഃ സ്വാഹാ. കേതവേ ഇദം ന മമ.

പിന്നെ അതാതു മന്ത്രങ്ങളെക്കൊണ്ടു ഇരുവത്തെട്ടു വീതം ആജ്യാഹുതികൾ ചെയ്തു് (ആജ്യാഹുതികൾക്കു സമ്പാതം എടുക്കണം) എല്ലാ ഹവിസ്സുകളും വടക്കേ അററത്തുനിന്നെടുത്തു് എല്ലാം കൂട്ടി ഒരു വലിയ പകപ്പുണ്ടാക്കി സ്വിഷ്ടകൃത്തു ചെയ്യുക

## സ്വിഷ്ടകൃത്ത്.

അൎയ്യമണം ബൃഹസ്പതി മിന്ദ്രം ദാനായ ചോദയ വാചം വിഷ്ണും സരസ്വതീം സവിതാരം ച വാജിനം സോമം രാജാനം വരുണ മഗ്നിമന്വാരഭാമഹേ. ആദിത്യാന്വിഷ്ണും സൂൎയ്യം ബ്രഹ്മാണം ച ബൃഹസ്പതിം സ്വാഹാ. ഉപരിഷ്ടാദ്ധോമം ചെയ്തു് ഉദ്ദേശത്യാഗം ചെയ്യുക. അഗ്നയേ സ്വിഷ്ടകൃതേ ഇദം ന മമ. ഇങ്ങിനെ സ്വിഷ്ടകൃത്തു കഴിഞ്ഞാൽ പ്രസിദ്ധഹോമത്തിൽ പറഞ്ഞ പ്രകാരം ധൎമ്മി തുടങ്ങി ക്രമത്താലെ ബ്രഹ്മദക്ഷിണ കഴിഞ്ഞാൽ വടക്കതിരിഞ്ഞിരുന്നു് നവഗ്രഹങ്ങളെ പത്മത്തിൽ ആവാഹിച്ചു പൂജിക്കുക.

## പത്മത്തിൽ പൂജാ.

അതാതു ഗ്രഹങ്ങളുടെ നിറത്തിലുള്ള പുഷ്പങ്ങളോടു കൂടി അതാതു ഗ്രഹത്തിൻെറ സ്ഥാനങ്ങളിൽ അതാതിൻെറ മൂലംകൊണ്ടു ജലാദിജലാന്തം അൎച്ചിച്ചു് പൂവും ചന്ദ

നവും അക്ഷതവും വെള്ളവും കൂട്ടി അതാതു ഗ്രഹങ്ങളെ അതാതു സ്ഥാനങ്ങളിലേക്കു അതാതു മന്ത്രം ചൊല്ലി ആവാഹിയ്ക്കുക. മൂലം ൧ ആദിത്യായ നമഃ ൨ അംഗാരകായ നമഃ ൩ ശുക്രായ നമഃ ൪ സോമായ നമഃ ൫ ബുധായ നമഃ ൬ ബൃഹസ്പതയേ നമഃ ൭ ശനൈശ്ചരായ നമഃ ൮ രാഹവേ നമഃ ൯ കേതവേ നമഃ

## ആവാഹനം.

൧ ആദിത്യൻ—ആ സത്യേന = വിപശ്യൻ ഓം ആദിത്യ മാവാഹയാമി.

൨ ചന്ദ്രൻ—അഗ്നിർമ്മൂർദ്ധാ = ജിന്വതി ഓം അംഗാരക മാവാഹയാമി.

൩ ശുക്രൻ—പ്രവഃശുക്രായ = ജിഗാതി ഓം ശുക്രമാവാഹയാമി.

൪ ചന്ദ്രൻ—ആ പ്യായസ്വ = സംഗഥേ ഓം സോമ മാവാഹയാമി.

൫ ബുധൻ—ഉൽബുദ്ധ്യസ്വ = ഏതം ഓം ബുധ മാവാഹയാമി.

൬ വ്യാഴം—ബൃഹസ്പതേ = ചിത്രം ഓം ബൃഹസ്പതി മാവാഹയാമി

൭ ശനി—ശം നോ ദേവീഃ = സ്രവന്തു നഃ ഓം ശനൈശ്ചര മാവാഹയാമി.

൮ രാഹു—കയാ നഃ = വൃതാ ഓം രാഹുമാവാഹയാമി.

൯ കേതു—കേതും കൃണ്വൻ = അജായഥാഃ ഓം കേതു മാവാഹയാമി.

ആവാഹനം കഴിഞ്ഞാൽ—ദധിക്രാവ്ണ്ണഃ—എന്ന നാലു ഋക്കളെചൊല്ലി ഒൻപതിലും ആദ്യം ഉണ്ടാക്കിയ പുണ്യാഹം തളിച്ച്, അതാതു ഗ്രഹങ്ങളുടെ മന്ത്രം നമഃമാന്തമായിച്ചൊല്ലി ജല—ഗന്ധ—പുഷ്പ—ധൂപ—ദീപ—ജലങ്ങളെക്കൊണ്ടു അൎച്ചിക്കുക.

നമോന്തമായ മന്ത്രങ്ങൾ.

൧ ആദിത്യന്നു—ആ സത്യേന = വിപശ്യൻ ഓം ആദിത്യായ നമഃ

൨ കുജന്നു—അഗ്നിൎമ്മൂൎദ്ധാ = ജിനാതി ഓം അംഗാരകായ നമഃ

൩ ശുക്രന്നു—പ്രവഃ ശുക്രായ = ജിഗാതി ഓം ശുക്രായ നമഃ

൪ ചന്ദ്രന്നു—ആ പ്യായസ്വ = സംഗഥേ ഓം സോമായ നമഃ

൫ ബുധന്നു—ഉൽബുധ്യസ്വ = ഏതം ഓം ബുധായ നമഃ

൬ വ്യാഴത്തിന്നു—ബൃഹസ്പതേ അതി = ചിത്രം ഓം ബൃഹസ്പതയേ നമഃ

൭ ശനിക്ക്—ശം നോ ദേവീഃ = സ്രവന്തുനഃ ഓം ശനൈശ്ചരായ നമഃ

൮ രാഹുവിന്നു—കയാ നഃ = വൃതാ ഓം രാഹവെ നമഃ

൯ കേതുവിന്നു — കേതും കൃണ്വൻ = അജായഥാഃ ഓം കേതവേ നമഃ

ഹുവുക.

പിന്നെ അതാതു ഹവിസ്സുകൾ അതാതു ഖണ്ഡങ്ങളിൽ അതാതു മന്ത്രം സ്വാഹാന്തമായി ചൊല്ലി ഹുവുക.

സ്വാഹാന്തമായ മന്ത്രങ്ങൾ.

൧ ആദിത്യന്നു — ആ സത്യേന = പശ്യന് സ്വാഹാ ഓം ആദിത്യായ സ്വാഹാ.

൨ കുജന്നു — അഗ്നിർമ്മൂർദ്ധാ = ജിന്വതി സ്വാഹാ ഓം അംഗാരകായ സ്വാഹാ.

൩ ശുക്രന്നു — പ്രവഃ ശുക്രായ = ജിഗാതി സ്വാഹാ ഓം ശുക്രായ സ്വാഹാ.

൪ ചന്ദ്രന്നു — ആപ്യായസ്വ = സംഗഥേ സ്വാഹാ ഓം സോമായ സ്വാഹാ.

൫ ബുധന്നു — ഉൽബുധ്യസ്വ = ഏതം ◡ സ്വാഹാ ഓം ബുധായ സ്വാഹാ.

൬ വ്യാഴത്തിന്നു — ബൃഹസ്പതേ = ചിത്രം ◡ സ്വാഹാ ഓം ബൃഹസ്പതയേ സ്വാഹാ.

൭ ശനിയ്ക്കു — ശം നോദേവീഃ = സ്രവന്തുനഃ സ്വാഹാ ഓം ശനൈശ്ചരായ സ്വാഹാ

൮ രാഹുവിന്നു — കയാനഃ = വൃതാ സ്വാഹാ ഓം രാഹവേ സ്വാഹാ.

ൻ കേതുവിനു—കേതും കൃണ്വൻ = ജ്ജായഥാ സ്വാഹാ ഓം കേതവേ സ്വാഹാ.

പിന്നെ ഒരിക്കൽകൂടി അതാതു മന്ത്രം നമോന്തമായി ചൊല്ലി ജലം അൎച്ചിക്കുകയും നമസ്കരിക്കയും ചെയ്തു അവിടെ ഇരുന്നു സ്തുതിച്ച് തീൎത്ഥമുണ്ടാക്കി തങ്കൽ തളിച്ച് ഉദ്വാസിയ്ക്കണം.

## സ്തോത്രങ്ങൾ.

### ൧. സൂൎയ്യസ്തോത്രം

ജപാകുസുമസങ്കാശം കാശ്യപേയം മഹാദ്യുതിം.
തമോരിം സൎവ്വപാപഘ്നം പ്രണതോസ്മി ദിവാകരം.
ഗ്രഹാണാ മാദി രാദിത്യാ ലോകരക്ഷണകാരകഃ
വിഷമസ്ഥാനസംഭൂതാം പീഡാം ഹരതു മേ രവിഃ

### ൨. കുജസ്തോത്രം.

ധരണീഗൎഭസംഭൂതം വിദ്യുൽകാന്തിസമപ്രഭം.
കുമാരം ശക്തിഹസ്തം തം മംഗലം പ്രണമാമ്യഹം.
ഭൂമിപുത്രോ മഹാതേജാ ജഗതാം ഭയകൃൽ സദാ.
വൃഷ്ടികൃ ദ്വൃഷ്ടിഹൎത്താ ച പീഡാം ഹരതു മേ കുജഃ

### ൩. ശുക്രസ്തോത്രം

ഹിമകുന്ദമൃണാളാഭം ദൈത്യാനാം പരമം ഗുരും
സൎവ്വശാസ്ത്രപ്രവക്താരം ഭാൎഗ്ഗവം പ്രണമാമ്യഹം.
ദൈത്യമന്ത്രീ ഗുരു സ്തേഷാം പ്രാണദ ശ്ച മഹാമതിഃ
പ്രഭു സ്താരാഗ്രഹാണാം ച പീഡാം ഹരതു മേ ഭൃഗുഃ

൨ ചന്ദ്രസ്തോത്രം

ദധിശംഖതുഷാരാഭം ക്ഷീരോദാൎണ്ണവസംഭവം.
നമാമി ശശിനം സോമം ശംഭോൎമ്മുകുടഭൂഷണം
രോഹിണീശഃ സുധാമൂൎത്തിഃ സുധാഗാത്രഃ സുധാശനഃ
വിഷമസ്ഥാനസംഭൂതാം പീഡാം ഹരതു മേ വിധുഃ

൩ ബുധസ്തോത്രം.

പ്രിയംഗുകലികാശ്യാമം രൂപേണാപ്രതിമം ബുധം.
സൌമ്യം സൌമ്യഗുണോപേതം തംബുധം പ്രണമാമ്യഹം.
ഉൽപാതരൂപോ ജഗതാം ചന്ദ്രപുത്രോ മഹാദ്യുതിഃ.
സൂൎയ്യപ്രിയകരോ വിദ്വാൻ പീഡാം ഹരതു മേ ബുധഃ.



൪. ഗുരുസ്തോത്രം.

ദേവാനാമപ്യൃഷീണാം ച ഗുരും കാഞ്ചനസന്നിഭം
ബുദ്ധിഭൂതം ത്രിലോകേശം തം നമാമി ബൃഹസ്പതിം.
ദേവമന്ത്രി വിശാലാക്ഷഃ സദാ ലോകഹിതേ രതഃ
അനേകശിഷ്യസമ്പൂൎണ്ണഃ പീഡാം ഹരതു മേ ഗുരുഃ

൫ ശനിസ്തോത്രം.

നീലാഞ്ജനസമാഭാസം രവിപുത്രം യമാഗ്രജം.
ഛായാമാൎത്താണ്ഡസംഭൂതം തം നമാമി ശനൈശ്ചരം.
സൂൎയ്യപുത്രോ ദീൎഘദേഹോ വിശാലാക്ഷഃ ശിവപ്രിയഃ.
മന്ദചാരഃ പ്രസന്നാത്മാ പീഡാം ഹരതു മേ ശനിഃ.

൬ രാഹുസ്തോത്രം.

അൎദ്ധകായം മഹാവീൎയ്യം ചന്ദ്രാദിത്യവിമൎദ്ദനം.
സിംഹികാഗൎഭസംഭൂതം തം രാഹും പ്രണമാമ്യഹം.

മഹാശിരാ മഹാവക്ത്രോ ദീർഘദംഷ്ട്രോ മഹാബലഃ
അതനുശ്ചോർദ്ധ്വകേശശ്ച പീഡാം ഹരതു മേ ശിഖീ.

൯. കേതുസ്തോത്രം.

പലാശപുഷ്പസങ്കാശം താരകാഗ്രഹമസ്തകം
രൌദ്രം രൌദ്രാത്മകം ഘോരം തം കേതും പ്രണമാമ്യഹം.
അനേകരൂപവർണ്ണൈശ്ച ശതശോഥ സഹസ്രശഃ.
ഉൽപാതരൂപോ ജഗതാം പീഡാം ഹരതു മേ തമഃ.

ഫലശ്രുതി

ഇതിവ്യാസമുഖോൽഗീതം യഃ പഠേൽ സുസമാഹിതഃ
ദിവാവാ യദിവാ രാത്രൌ വിഘ്നശാന്തിർഭവിഷ്യതി.
നരനാരീനൃപാണാം ച ഭവേൽ ദുസ്വപ്നനാശനം.
ഐശ്വര്യ്യമതുലം തേഷാ മാരോഗ്യം പുഷ്ടിവർദ്ധനം.
ഗ്രഹനക്ഷത്രജാഃ പീഡാ സ്തസ്കരാഗ്നിസമുത്ഭവാഃ
താഃ സർവ്വാഃ പ്രശമം യാന്തി വ്യാസോബ്രൂതേ ന സംശയഃ



ഉദ്വസിക്കുക.

പൂവും ചന്ദനവും അക്ഷതവും ശംഖിലെ വെള്ളവും കൂട്ടി ആവാഹിച്ചപോലെ മന്ത്രം ചൊല്ലുമ്പോൾ—ഉദ്വാസയാമി—എന്നു ചൊല്ലി ഉദ്വസിക്കുക. പിന്നെ തീയിന്നു പടിഞ്ഞാറുപുറത്തിരുന്നു ഹോമം മുടിച്ച് ഒൻപതു ബ്രാഹ്മണരെ കിഴക്കുനോക്കിയിരുത്തി കാൽകഴുകിച്ച് പൂജിച്ച് ഹവിസ്സ് ക്രമത്താലെ വിളമ്പി ഊട്ടി ക്രമത്താലെ ദക്ഷിണയും ചെയ്ക. എന്നാൽ പത്താളെ കാൽ കഴുകിച്ച

ഊട്ടാറുണ്ട്. ഒടുവിലത്തേതു ഗുളികനാണ്. ഗുളികന്റെ മന്ത്രം—ഓം ഗുളികായ നമഃ—എന്നാകുന്നു.

### കാൽ കഴുകിച്ച് ഊട്ടുക.

കാല് കഴുകിയ്ക്കുവാൻ കിഴക്കോട്ടു തിരിഞ്ഞിരിക്കത്തക്കവണ്ണം (വാൽ വടക്കോട്ടാക്കി) അവണപ്പലകയും, അതിന്റെ മുമ്പിൽ ഒരു പാത്രവും, രണ്ടിലും കുറുമ്പുല്ലും ഇടുക. പാത്രത്തിന്റെ തെക്കുവശത്തു ഒരു ചെറിയ ഇലയിൽ രണ്ടു സ്ഥലത്തായി കുറച്ചു മണ്ണും രണ്ടുകിണ്ടിയും (അധികം ആളുണ്ടെങ്കിൽ ഒരു പാത്രത്തിലും) വെള്ളവും വെയ്ക്കണം.

ഉണ്ണുന്നിടത്തു കിഴക്കുതിരിഞ്ഞിരിയ്ക്കത്തക്കവണ്ണം ആൾ വീതം ഓരോ പലകയും എലയും വെയ്ക്കണം. പലകമേലും കുറുമ്പുല്ലിടണം. എലയുടെ ചുവട്ടിൽ ഓരോ അംഗുലം വീതിയിൽ നന്നാല് എലച്ചീന്തുകളും (കീഴെലകൾ) എലയുടെ പുറത്തു ഓരോ നറുക്കെലയിൽ ചന്ദനവും വെയ്ക്കണം.

ഉണ്ണുവാനുള്ള ആളെ ആളുകളെ താറടുത്ത് കാൽ കഴുകിയാചമിച്ച് തിർത്ഥമുണ്ടാക്കി കാലു കഴുകിയ്ക്കുവാനുള്ള പലകമേൽ കിഴക്കുനോക്കിയിരുന്നു ഒരു മണ്ണു എടുത്ത് രണ്ടു കാലിന്മേലും വെച്ച് കാൽ പാത്രത്തിന്റെ മീതെ കാട്ടിയാൽ കമ്മി പവിത്രമിട്ട് അതാതു മൂലം ചൊല്ലി തലയിൽ ഒരു പൂവാരാധിച്ച് വലത്ത് കിണ്ടിയെടുത്ത് വല

ത്തുകാലാദ്യമായി രണ്ടുകാലിന്മേലും വെള്ളം വീത്തുക. പിന്നെ എടത്തുകിണ്ടികൊണ്ടു ആചമിക്കുവാനും വെള്ളം വീത്തികൊടുക്കണം. ഇങ്ങിനെ എല്ലാവരേയും കാൽകഴുകിച്ചു കഴിഞ്ഞാൽ ഒടുവിൽ പാദതീൎത്ഥം (പാത്രത്തിലെ കാൽ കഴുകിയ വെള്ളം) തനിക്കും വേണ്ടപ്പെട്ടവക്കും കൈകൊണ്ടു തലയിൽ തളിച്ച് താനും പവിത്രം അഴിച്ചുകളഞ്ഞ് വലത്തുകിണ്ടികൊണ്ടു കാൽ കഴുകി എടത്തുകിണ്ടികൊണ്ടാചമിക്കുക.

എല്ലാവരും കാലു കഴുകിച്ച ക്രമത്തിൽ ഉണ്ണുവാനുള്ള പലകമേലിരുന്നാൽ കൎമ്മി പവിത്രമിട്ട് ഓരോരുത്തൎക്കും കയ്യിൽ ഒരു വെള്ളം-ചന്ദനം ഒരു വെള്ളം ഇവ കൊടുത്ത് അവർ കറിയിട്ടു കൈകഴുകിയാൽ ചൂടുവാൻ ഓരോ പൂവും വീണ്ടും വെള്ളവും കൊടുത്ത് അതാതു മൂലമന്ത്രംകൊണ്ടു ജല-ഗന്ധ-പുഷ്പങ്ങളൎച്ചിച്ച് ധൂപദീപം കാട്ടി എലയിൽ ഉപസ്തരിച്ച് ഹവിസ്സും കദളിപ്പഴവും ശൎക്കരയും വിളമ്പി വീണ്ടും ഉപസ്തരിച്ച് കുടിക്കുനീർ വീത്തുക. അതാതു മൂലം ചൊല്ലി പൂവ്വാരാധിക്കണം. പ്രാണാഹുതി കഴിഞ്ഞാൽ ഭക്ഷണത്തിനുള്ള മറ്റു വിഭവങ്ങളും വിളമ്പി ഊണു കഴിഞ്ഞാൽ വീണ്ടും യഥാക്രമമു കുടിനീർ വീത്തുക. കൈകഴുകി അവക്ക് യഥാക്രമം യഥാശക്തി ദക്ഷിണ ചെയ്യണം.

## ദക്ഷിണ

അവരുടെ അടുത്തു പലകമേലിരുന്നു് കൈക്കു ഒരു വെള്ളം കൊടുത്ത് പണവും പൂവും ചന്ദനവും വെള്ളവും കൂട്ടിയെടുത്ത്—ഓം തത്സൽ—എന്നു ചൊല്ലി ദക്ഷിണ ചെയ്തു് ഒരു വെള്ളവും വെററില അടക്കയും ഒരു വെള്ളവും കൊടുക്കുക. ദക്ഷിണക്കു വാസസ്സ് (ന്ത്രൽ) പ്രധാനമാണ്. അതിനാൽ കഴിവുണ്ടെങ്കിൽ ഓരോ വസ്ത്രവും. അല്ലെങ്കിൽ ഓരോ പൂണൂലും കൊടുക്കണം. വെററിലടക്കക്കു ശേഷം ഒരു വെള്ളവും വാസസ്സും ഒരു വെള്ളവും കൊടുക്കുക. പിന്നെ എണീററ് എല്ലാവരേയും പ്രദക്ഷിണം വെച്ചു നമസ്കരിക്കുകയും വേണം.